# ചരകസംഹിതാ

## ഇന്ദ്രിയസ്ഥാനം.

### വാചസ്പത്യം

എന്ന വ്യാഖ്യാനത്തോടുകൂടിയതു്

വില രണ്ടു ക.

# ചരകസംഹിതാ

## ഇന്ദ്രിയസ്ഥാനം.

വൈദ്യരത്നം

തൃപ്രങ്ങോട്ട് കിഴക്കെപ്പുല്ലത്ത് പരമേശ്വരൻ മൂസ്സതവർകളുടെയും, വിദ്വാൻ പുന്നശ്ശേരി നമ്പി നീലകണ്ഠശർമ്മാ അവർകളുടെയും ഉപദേശസഹായത്തോടെ

1. വാചസ്പതി ടി. സി. പരമേശ്വരൻ മൂസ്സത്
2. പണ്ഡിത സി. കെ. വി. ശർമ്മാ ഇവരെഴുതിയ

വാചസ്പത്യം

എന്ന ഭാഷാവ്യാഖ്യാനത്തോടുകൂടിയത്.

പ്രസിദ്ധകൻ

ഭാരതവിലാസം അച്ചുകൂടം

ഉടമസ്ഥൻ [illegible] മേനോൻ



ത്രിശ്ശിവപേരൂർ

ഭാരതവിലാസം അച്ചുക്കൂടത്തിൽ അച്ചടിച്ചത്.

വില അണ എട്ട്.

1093 ധനു.

# അവതാരിക.

നാലു സ്ഥാനങ്ങളുടെ അവതാരികകൾ എഴുതി കഴിഞ്ഞതിനുശേഷം അഞ്ചാമതായ ഇന്ദ്രിയസ്ഥാനത്തിന്റെ അവതാരികയിൽ ഈ സ്ഥാനങ്ങളുടെ അവയവിയായ ചരകഗ്രന്ഥത്തെപ്പറ്റി സാമാന്യേന പറയേണ്ടതൊന്നും ബാക്കിയുണ്ടാകയില്ലെന്നു മാത്രമല്ല പ്രകൃതമായ ഇന്ദ്രിയസ്ഥാനത്തിൽ, വാഗ്ഭടാചാര്യർ (വാഹടാചാര്യർ) ശാരീരസ്ഥാനത്തിൽ കാണിച്ചിരിക്കുന്ന വികൃതിവിജ്ഞാനീയം ദൂതാദിവിജ്ഞാനീയം ഇതുകളെ പ്രതിപാദിക്കുന്നതാണെന്നുകൂടി ശാരീരസ്ഥാനത്തിന്റെ അവതാരികയിൽ കാണിച്ചിട്ടുള്ളതിനെ വായനക്കാർ ഓർമ്മവെയ്ക്കേണ്ടതാകുന്നു.

ഈ സ്ഥാനത്തിന്ന് ഇന്ദ്രിയസ്ഥാനമെന്ന പേരുകൊടുക്കുവാനുള്ള സംഗതി ഇതിൽ കണ്ണ് ചെവി ഘ്രാണം രസനം സ്പർശനം ഇതുകളേയും ഇതുകളെക്കൊണ്ടറിയേണ്ടതായ വർണ്ണം, സ്വരം, ഗന്ധം, രസം, സ്പർശം ഇതുകളേയും ഇതുകളോടു സംബന്ധപ്പെട്ടതായ സത്വം, ഭക്തി, ശൌചം, ശീലം, ആചാരം, സ്മൃതി മുതലായവകളേയും പ്രത്യക്ഷം, അനുമാനം, ഉപദേശം ഇവകളെക്കൊണ്ടു പരീക്ഷിച്ചറിഞ്ഞ് ആയുസ്സിന്റെ പ്രമാണത്തെ നിശ്ചയിപ്പാൻ ഉള്ള മാർഗ്ഗങ്ങളെ ഉപദേശിക്കുന്നതുതന്നെയാകുന്നു. സ്ഥാനാരംഭത്തിങ്കൽ തന്നെ 'ഇഹ ഖലു വർണ്ണശ്ച സ്വരശ്ച ഗന്ധശ്ച രസശ്ച സ്പർശശ്ച ചക്ഷുശ്ച ശ്രോത്രഞ്ച' എന്നു തുടങ്ങി 'ഇതി പരീക്ഷ്യാണി പ്രത്യക്ഷാനുമാനോപദേശൈരായുഷഃ പ്രമാണാവശേഷം ജിജ്ഞാസമാനേന ഭിഷജാ' എന്നതുവരെയുള്ള വാക്യംകൊണ്ട് ഇതിനെ ഗ്രന്ഥകാരൻ സൂചിപ്പിച്ചിരിക്കുന്നു.

ശാരീരസ്ഥാനത്തിൽ പ്രാരബ്ധകർമ്മത്തിന്റെ പര്യവസാനത്തിന്നുവേണ്ടി ശരീരത്തെ അവലംബിച്ചിരിക്കുന്ന ആത്മാവിന്റെ പ്ര

ധിഷ്ഠാനമായിരിക്കുന്ന ശരീരത്തിന്റെ ഉൽപത്തിയെപ്പററി വിവരിച്ചിരിക്കുന്നു. മനുഷ്യന്റെ ജീവനം പൂർവ്വജന്മത്തിങ്കൽ ചെയ്തിരിക്കുന്ന കർമ്മങ്ങളുടെ ഫലാനുഭവത്തിനുവേണ്ടിയാകുന്നു.

'പൂർവ്വകർമ്മഫലം ഭോക്തും ജന്തോർവ്വൈ ഇദം ജീവനം'

എന്ന് ആപ്തവചനവുമുണ്ട്. ഈ പ്രാരബ്ധകർമ്മത്തെ അനുഭവിച്ചുതീർന്നാൽ പാഞ്ചഭൗതികമായ ശരീരവും നശിച്ചുപോകുന്നു. എന്നാൽ ആ ശരീരനാശത്തോടുകൂടി നമ്മുടെ ആത്മാവു നശിക്കുന്നില്ല. ആയത് സഞ്ചിതകർമ്മത്തിന്റെയും ഇഹാർജ്ജിതകർമ്മത്തിന്റെയുംകൂടി നാശത്തിങ്കലാണ് നശിക്കുന്നത്. എന്നാൽ ആത്മാവിന്നു നാശമെന്നു പറയുന്നത്, പരമാത്മാവിനോടുകൂടിയുള്ള ഐക്യപ്രാപ്തി മാത്രമാകുന്നു. അഭാവമല്ല. പരിണാമവുമല്ല. ഘടാകാശവും മഹാകാശവും ഒന്നായിത്തീരുന്നതുപോലെ ഉള്ള ഐക്യപ്രാപ്തി മാത്രമാകുന്നു. അതുകൾ രണ്ടും വെവ്വേറയാണെന്നു തോന്നുന്നത് ഘടംനിമിത്തമുള്ള ആവരണത്താലാകുന്നു. അതുപോലെ ജീവാത്മാവ് പരമാത്മാവിൽനിന്ന് ഭേദമാണെന്നു തോന്നിക്കുന്ന ആവരണം ലിംഗശരീരമാകുന്നു. അതു പ്രാരബ്ധകർമ്മംകൊണ്ടുണ്ടാകുന്നതുമാണ്. എന്നു പ്രാരബ്ധകർമ്മം അനുഭവിച്ചുതന്നെ നശിക്കണം. അതു നശിക്കുമ്പോൾ ശരീരവും നശിക്കുന്നു. ലിംഗശരീരം നശിക്കണമെങ്കിൽ സഞ്ചിതകർമ്മവും ഇഹാർജ്ജിതകർമ്മവുംകൂടി നശിക്കണം.

"നാഭുക്തം ക്ഷീയതേ കർമ്മ കല്പകോടിശതൈരപി."

എന്ന് ആപ്തവാക്യമുണ്ട്. ഇതിലെ കർമ്മപദംകൊണ്ടു പ്രാരബ്ധകർമ്മത്തിനെ ഗ്രഹിക്കണം. സഞ്ചിതകർമ്മത്തെ ഗ്രഹിക്കേണ്ടതില്ല. ഇഹാർജ്ജിതകർമ്മത്തെയും ഗ്രഹിക്കേണ്ടതില്ല.

"ജ്ഞാനാഗ്നിഃ സർവ്വകർമ്മാണി ഭസ്മസാൽ കുരുതേർജ്ജുന"

എന്ന വചനത്തിലെ കർമ്മപദം സഞ്ചിതകർമ്മങ്ങളെയും ഇഹാർജ്ജിതകർമ്മങ്ങളെയും പറയുന്നു. ഈ രണ്ടു വചനങ്ങൾക്കും അന്യോന്യവിരോധമില്ലേ? എന്നുള്ള ചിലരുടെ ആക്ഷേപവും ഈ അർത്ഥകല്പനകൊണ്ടു സമാധാനിക്കപ്പെടുന്നു. ഈ പ്രാരബ്ധകർമ്മം അനുഭവിച്ചു

നശിച്ചുപോയാൽ പിന്നെ ശരീരം അശേഷം നിലനില്ക്കുന്നതല്ല. ഉടനെതന്നെ നശിച്ചുപോകുന്നു. എന്നു ശരീരനാശത്തെ ചില ലക്ഷണങ്ങളെക്കൊണ്ടു സൂക്ഷ്മഗ്രാഹികൾക്കു മുൻകൂട്ടി അറിയുവാൻ കഴിയും. അതിന്നുള്ള ലക്ഷണങ്ങളെ ഈ സ്ഥാനത്തിൽ ആചാൎയ്യൻ വിസ്തരിച്ചിരിക്കുന്നു.

ഈ സ്ഥാനത്തെ ആചാൎയ്യൻ പന്ത്രണ്ട് അദ്ധ്യായങ്ങളായി വിഭാഗിച്ചിരിക്കുന്നു. അതിൽ ഒന്നാമത്തെ അദ്ധ്യായം വൎണ്ണസ്വരീയമെന്നതാകുന്നു. ഇതിൽ ചക്ഷുരിന്ദ്രിയംകൊണ്ടു ഗ്രഹിക്കേണ്ടതായ വൎണ്ണ(രൂപ)ഭേദത്തെയും ശ്രോത്രേന്ദ്രിയംകൊണ്ടു ഗ്രഹിക്കേണ്ടതായ സ്വര(ശബ്ദ)ഭേദത്തെയുംപററി വിസ്തരിച്ചിരിക്കുന്നു.

'ഇതി വൎണ്ണസ്വരാവുക്തൌ ലക്ഷണാൎത്ഥം മുമൂൎഷതാം'

എന്നിങ്ങിനെ അദ്ധ്യായപരിസമാപ്തിയിങ്കലതിനെത്തന്നെ വിവരിച്ചിരിക്കുന്നു.

രണ്ടാമത്തെ അദ്ധ്യായത്തിന്നു പുഷ്പിതാദ്ധ്യായമെന്നു പേരിട്ടിരിക്കുന്നു. വൃക്ഷലതാദികൾക്കു ഫലം ഉണ്ടാവുന്നതിന്നു പുഷ്പം സൂചിപ്പിക്കുന്നതുപോലെ രിഷ്ടലക്ഷണങ്ങൾ മരണത്തെ സൂചിപ്പിക്കുന്നതാവുന്നുള്ള യുക്തിയെ "പുഷ്പം യഥാ പൂൎവ്വരൂപം ഫലസ്യേഹ ഭവിഷ്യതഃ" എന്ന വചനംകൊണ്ടു പ്രതിപാദിക്കയാലാണ് ഈ പേർ ഈ അദ്ധ്യായത്തിന്നു കൊടുത്തിട്ടുള്ളത്. ഇതിൽ ഘ്രാണേന്ദ്രിയംകൊണ്ടു ഗ്രഹിക്കപ്പെടുന്ന ഗന്ധത്തേയും ജിഹ്വേന്ദ്രിയംകൊണ്ടു ഗ്രഹിക്കപ്പെടേണ്ടുന്ന രസത്തേയുംപററി പ്രതിപാദിച്ചിരിക്കുന്നു. അതിന്നു തന്നെ:—

"യാന്യേതാനി മയോക്താനി ലിംഗാനി രസഗന്ധയോഃ ।
പുഷ്പിതസ്യ നരസ്യൈതൽ ഫലം മരണമാദിശേൽ"

എന്നുള്ള അന്ത്യശ്ലോകംകൊണ്ട് ഇതിനെത്തന്നെ വിശദപ്പെടുത്തിയിരിക്കുന്നു. അത്ര പുഷ്പിതസ്യ-സഞ്ജാതപുഷ്പസ്യ. 'തദസ്യ സഞ്ജാതം താരകാദിഭ്യ ഇതച്'. ഇതി കൃത്യൎത്ഥഃ । അത്ര പുഷ്പശബ്ദസ്സൂതരൂപം രിഷ്ടം ലക്ഷയതി । സഞ്ജാതരിഷ്ടസ്യേത്യൎത്ഥഃ' ഇതി വ്യാഖ്യേയം.

മൂന്നാമത്തെ അദ്ധ്യായത്തിന്നു പരിമൎശനീയാദ്ധ്യായമെന്നാകുന്നു പേർ. ഇതിൽ വൈദ്യൻ സ്വയമേവ തൊട്ടുനോക്കീട്ടും അന്യ

നെക്കൊണ്ടു തൊട്ടിട്ടാണറിയേണ്ടുന്ന സ്പർശങ്ങളെ പ്രതിപാദിച്ചിരിക്കുന്നു. അവകൾ ത്വഗിന്ദ്രിയം (സ്പർശനേന്ദ്രിയം)കൊണ്ടു ഗ്രഹിക്കപ്പെടേണ്ടവകളുമാകുന്നു.

നാലാമത്തെ അദ്ധ്യായം ഇന്ദ്രിയാനീകമാകുന്നു. ഇതിൽ കണ്ണ്, ചെവി മുതലായ ഇന്ദ്രിയങ്ങളെ പരീക്ഷിച്ചു മരണത്തെ നിശ്ചയിപ്പാനുള്ള മാർഗ്ഗങ്ങളെ ഉപദേശിക്കുന്നു.

അഞ്ചാമത്തെ പൂർവ്വരൂപീയാദ്ധ്യായമാകുന്നു. ഇതിൽ രോഗങ്ങളുടെ പൂർവ്വരൂപങ്ങളെക്കൊണ്ടു മരണത്തെ നിശ്ചയിക്കേണ്ടും പ്രകാരത്തെ കാണിക്കുന്നു. സ്വപ്നം കാണുന്നതിൽ ഇന്നവിധം കണ്ടാൽ ഇന്ന വ്യാധികൊണ്ടു മരണം സംഭവിക്കുമെന്നും ഉപദേശിക്കുന്നു. സ്വപ്നങ്ങൾ ഉണ്ടാവുന്നതിന്റെ യുക്തിയും അതു മരണലക്ഷണമായിത്തീരുവാനുള്ള ന്യായവും കാണിക്കുന്നു.

ആറാമത്തെ കതമാനിശരീരീയാദ്ധ്യായമാകുന്നു. 'കതമാനി ശരീരാണി വ്യാധിമന്തി മഹാമുനേ' എന്ന് ആരംഭിക്കയാൽ ഈ അദ്ധ്യായത്തിന് ഈ പേര് സിദ്ധിച്ചതാകുന്നു. ഇതിൽ വ്യാധിപിടിപെട്ട മനുഷ്യന്റെ ശരീരത്തെ നോക്കി രോഗത്തിന്റെ സാധ്യാസാധ്യതാവിശേഷം നിശ്ചയിക്കേണ്ടുന്ന മാർഗ്ഗങ്ങളെ ഉപദേശിക്കുന്നു. രോഗങ്ങളുടെ ഉപദ്രവോപദ്രവം മുതലായ അന്യോന്യസംബന്ധംകൊണ്ടുള്ള മരണലക്ഷണങ്ങളെയും ഈ അദ്ധ്യായത്തിൽതന്നെ വിവരിക്കുന്നുണ്ട്.

ഏഴാമത്തെ പന്നരൂപീയാദ്ധ്യായമാകുന്നു. പന്നമെന്നതു ക്തപ്രത്യയാന്തശബ്ദമാകുന്നു. ഇതിന്നു പ്രാപിച്ചതെന്നർത്ഥമാകുന്നു. രൂപാന്തരത്തെ പ്രാപിച്ചിരിക്കുന്ന രൂപത്തെ സംബോധിച്ചതെന്നു സാരം. ഛായയും പ്രതിഛായയും ഇതിൽ പെട്ടതാകുന്നു. അതുകളുടെ ഭേദംകൊണ്ടു മരണത്തെ അറിയുവാനിതിലുപദേശിക്കുന്നു. ഇതിൽതന്നെ ചില പ്രത്യക്ഷലക്ഷണംകണ്ടാൽ ഇത്രദിവസംകൊണ്ടു മരിച്ചുപോകുമെന്നു വിവരിച്ചറിയുവാനും പറയുന്നുണ്ട്.

എട്ടാമത്തെ അവാക്ശിരസീയാദ്ധ്യായമാകുന്നു. "അവാക്ശിരാ വാ ജിഹ്മാ വാ" എന്നിങ്ങിനെ ആരംഭിക്കയാലാകുന്നു ഈ

അദ്ധ്യായത്തിന്ന് ഈ പേര് വന്നത്. ഇതിലും പ്രതിച്ഛായാവിശേഷംകൊണ്ടു മരണത്തെ അറിവാനുള്ള ചില ലക്ഷണങ്ങളെ കാണിക്കുന്നു. അതിന്നുപുറമെ ശിരസ്സു മുതലായ ചില അംഗങ്ങളെ പരീക്ഷിച്ചു മരണത്തെ അറിയുവാനുള്ള കാര്യവും പറയുന്നുണ്ട്.

ഒമ്പതാമത്തെ അദ്ധ്യായം യസ്യശ്യാവനിമിത്തീയമാകുന്നു. "യസ്യ ശ്യാവേ പരിധ്വംസേ" എന്ന് ആരംഭിക്കയാലും മരണാരിഷ്ടങ്ങളെ പ്രതിപാദിക്കയാലും ഈ അദ്ധ്യായത്തിന്ന് ഈ നാമധേയം സിദ്ധിച്ചിരിക്കുന്നു. ഇതിൽ ചില പ്രത്യേകവ്യാധികളെക്കൊണ്ടു മരിപ്പാനുള്ള ലക്ഷണങ്ങളെ കാണിക്കുന്നു. മൂന്നുദിവസംകൊണ്ടു മരിച്ചുപോകുമെന്നും മററും കൃത്യമായി അറിയുവാനുള്ള ചില ലക്ഷണങ്ങളും ഈ അദ്ധ്യായത്തിൽ പറയുന്നുണ്ട്.

പത്താമത്തേതു സദ്യോമരണീയാദ്ധ്യായമാകുന്നു. ഇതിൽ ഏതെല്ലാം ലക്ഷണങ്ങളുണ്ടെങ്കിലാണ് ഉടനെതന്നെ മരിച്ചുപോകുമെന്നു പറയാവുന്നത് ആ വക ലക്ഷണങ്ങളെ വിവരിക്കുന്നു. അതുകൊണ്ടും സദ്യഃ എന്ന പദംകൊണ്ട് ആരംഭിച്ചതിനാലും ഈ അദ്ധ്യായത്തിന്ന് ഈ പേര് സിദ്ധിച്ചിരിക്കുന്നു.

പതിനൊന്നാമത്തേത് അണുജ്യോതിഷീയാദ്ധ്യായമാകുന്നു. ഇതിൽ ഒരുകൊല്ലം മുമ്പ (മരിക്കുന്നതിന്ന് ഒരുകൊല്ലം മുമ്പ) കാണുന്നതായ പല ലക്ഷണങ്ങളെയും പ്രധാനമായി കാണിക്കുന്നു. പിന്നെ ആറുമാസംകൊണ്ടും മററും മരിക്കുമെന്നു പറയുവാനുള്ള ചില ലക്ഷണങ്ങളെയും കാണിക്കുന്നു. "അണുജ്യോതിഃ" എന്നാരംഭിക്കുകകൊണ്ടാണ് ഈ അദ്ധ്യായത്തിന്ന് ഈ പേർ സിദ്ധിച്ചത്.

പന്ത്രണ്ടാമത്തെ അദ്ധ്യായത്തിന്നു ഗോമയചൂർണ്ണീയാദ്ധ്യായമെന്നാകുന്നു പേര്. "യസ്യ ഗോമയചൂർണ്ണാഭം" എന്നതുമുതൽക്കാണ് ഇത് ആരംഭിച്ചിരിക്കുന്നത്. ഇതിൽ രോഗിയുടെ ദൂതൻ വൈദ്യന്റെ അടുക്കൽ വരുമ്പോൾ ദൂതന്റെയും മററും ഓരോ പ്രകാരഭേദങ്ങളെക്കൊണ്ടു മരണത്തെ നിശ്ചയിപ്പാനുള്ള കാര്യങ്ങളെ കാണിക്കുന്നു. ഇതുപോലെതന്നെ ദൂതലക്ഷണം ശകുനാദികളെക്കൊണ്ട് ശുഭ

ന്ന രോഗിക്കു രോഗനിവൃത്തിവന്ന ആരോഗ്യം മുതലായ ശ്രേയസ്സുകൾ സിദ്ധിക്കുമെന്നു സൂചിപ്പിക്കുന്ന ലക്ഷണങ്ങളും കാണിച്ചിരിക്കുന്നു.

ഇങ്ങിനെ പന്ത്രണ്ട് അദ്ധ്യായങ്ങളെക്കൊണ്ടു മരണലക്ഷണങ്ങളേയും ആരോഗ്യലക്ഷണങ്ങളേയും പ്രതിപാദിച്ചിരിക്കുന്ന ഈ ഇന്ദ്രിയസ്ഥാനത്തെ ആചാൎയ്യൻതന്നെ സ്ഥാനപരിസമാപ്തിയിങ്കൽ:

"ഇതീദമുക്തം പ്രകൃതം യഥാ തഥാ
തദന്വവേക്ഷ്യം സതതം ഭിഷഗ്ജിതാ।
തഥാ ഹി സിദ്ധിം ച യശശ്ച ശാശ്വതം
സ സിദ്ധകൎമ്മാ ലഭതേ ധനാനി ച"

എന്നു പ്രശംസിച്ചിരിക്കുന്നു. ഇതിൽ സിദ്ധകൎമ്മാ എന്നതുകൊണ്ടു വൈദ്യന്നു പ്രത്യേകമായി വേണ്ടുന്നതു കൎമ്മസിദ്ധിയാണെന്നു വരുന്നു. ആ കൎമ്മസിദ്ധിക്കു വേണ്ടുന്ന ഉപകരണങ്ങളിൽ പ്രാധാന്യം ഏറിയതായ അറിവിനെ സമ്പാദിപ്പാനുള്ള ഉപായമാണ് ഈ വക ആയുൎവ്വേദ വിഷയഗ്രന്ഥപരിശീലനമെന്നോൎത്തുകൊള്ളേണ്ടതാകുന്നു. അതിനാൽ വൈദ്യന്നു അതിന്നുള്ള ഉപകരണാന്തരങ്ങളായ പരിചയവിശേഷം, ഉത്സാഹവിശ്വാസം, മനോഗുണം, കൎമ്മനൈപുണ്യം മുതലായവകളെക്കൂടി സമ്പാദിക്കേണ്ടതാണെന്നു പ്രകാശിപ്പിച്ചിരിക്കുന്നു.

ബാക്കിവിഷയങ്ങളെ ൧൦൮൭ കൎക്കടകം ൧൮-ാംനു-യും ൧൦൮൮ തുലാം ൨൯-ാംനു-യും ൧൦൮൯ കൎക്കടകം ൩-ാംനു-യും ൧൦൯൦ തുലാം ൨-ാംനു-യും എഴുതിയ അവതാരികകളിൽനിന്നു ഗ്രഹിപ്പാനപേക്ഷിച്ചും പിന്നേയും ബാക്കിയുള്ള കാൎയ്യങ്ങളെ ബാക്കി സ്ഥാനങ്ങളുടെ അവതാരികകളിലേക്കു നിൎത്തിവെച്ചും ഈ അവതാരികയെ ഇത്രമാത്രത്തിൽ സമാപിച്ചുകൊള്ളുന്നു.

൧൦൯൩ ധനു ൧ — പുന്നശ്ശേരിനമ്പി നീലകണ്ഠശൎമ്മാ
15-12-1917 — സപ്രേമം സമുദായവിധേയൻ
പട്ടാമ്പി — ആൎയ്യവൈദ്യപ്രചാരശംസീ ച.

# ചരകസംഹിതാ

## ഇന്ദ്രിയസ്ഥാനം.

### അദ്ധ്യായം 1. വൎണ്ണസ്വരീയം.

അഥാതോ വൎണ്ണസ്വരീയമദ്ധ്യായം വ്യാഖ്യാസ്യാമഃ.
ഇതി ഹ സ്മാഹ ഭഗവാനാത്രേയഃ.

ഇഹ ഖലു വൎണ്ണശ്ച സ്വരശ്ച ഗന്ധശ്ച രസശ്ച സ്പൎശശ്ച ചക്ഷുശ്ച ശ്രോത്രഞ്ച ഘ്രാണഞ്ച രസനഞ്ച സ്പൎശനഞ്ച സത്വഞ്ച

---

വൈദ്യരത്നം തൃപ്രങ്ങോട്ട് കിഴക്കേപ്പല്ലത്ത് പരമേശ്വരൻ
മൂസ്സത് അവർകളുടേയും, വിദ്വാൻ പുന്നശ്ശേരിനമ്പി
നീലകണ്ഠശൎമ്മാവവർകളുടേയും ഉപദേശ
സഹായ്യത്തോടെ എഴുതിയ
വാചസ്പത്യം എന്ന
ഭാഷാവ്യാഖ്യാനം.

### അദ്ധ്യായം 1.

ഹേമാംബരപുരാധീശം സരിൽപാരാന്തയശ്ശരം
മൃത്യുഞ്ജയം ചന്ദ്രചൂഡം പാൎവ്വതീശമുപാസ്മഹേ.

1— ഒരുവന്റെ ആയുസ്സിന്റെ പ്രമാണവിശേഷത്തെ— ഇന്നതരത്തിലുള്ളവൻ ഇത്രകാലത്തിലധികം ജീവിക്കയില്ല എന്ന തത്വത്തെ അറിഞ്ഞാൽ കൊള്ളാമെന്ന് ആഗ്രഹിക്കുന്ന വൈദ്യൻ മറ്റുള്ളവരുടെ വൎണ്ണം സ്വരം ഗന്ധം രസം സ്പൎശം ചക്ഷുസ്സ്

ഭക്തിശ്ച ശൌചഞ്ച ശീലഞ്ചാചാരശ്ച സ്മൃതിശ്ചാകൃതിശ്ച, ബലഞ്ച ഗ്ലാനിശ്ച തന്ദ്രാ ചാരംഭശ്ച ഗൌരവഞ്ച ലാഘവഞ്ചാഹാരശ്ച വിഹാരശ്ചാഹാരപരിണാമശ്ചോപായശ്ചാപായശ്ച വ്യാധിശ്ച വ്യാധിപൂർവ്വരൂപഞ്ച വേദനാശ്ചോപദ്രവാശ്ച ഛായാ ച പ്രതിച്ഛായാ ച സ്വപ്നദർശനഞ്ച ദൂതാധികാരശ്ച പഥി ചൌൽപാതികഞ്ചാതുരകുലേ ഭാവാവസ്ഥാന്തരാണി ച ഭേഷജസംപ്രവൃത്തിശ്ച ഭേഷജവികാരയുക്തിശ്ചേതി പരീക്ഷ്യാണി പ്രത്യക്ഷാനുമാനോപദേശൈരായുഷഃ പ്രമാണവിശേഷം ജിജ്ഞാസമാനേന ഭിഷജാ. 1

തത്ര ഖല്വേഷാം പരീക്ഷ്യാണാം കാനിചിൽ പുരുഷമനാശ്രിതാനി കാനിചിച്ച പുരുഷസംശ്രയാണി. തത്ര യാനി പുരു

---

ശ്രോത്രം ഘ്രാണം രസനം സ്പർശനം സത്വം ഭക്തി ശൌചം ശീലം ആചാരം സ്മൃതി ആകൃതി ബലം ഗ്ലാനി തന്ദ്ര ആരംഭം ഗൌരവം ലാഘവം ആഹാരം വിഹാരം ആഹാരപരിണാമം ഉപായം അപായം വ്യാധി വ്യാധിയുടെ പൂർവ്വരൂപത്തിന്റെ ദർശനം വേദന ഉപദ്രവങ്ങൾ ഛായ പ്രതിച്ഛായ സ്വപ്നദർശനം ഇതുകളേയും ദൂതാധികാരത്തേയും വഴിയിലെ ഉൽപാതദർശനത്തെയും രോഗിയുടെ തറവാട്ടിലെ ഭാവാവസ്ഥാന്തരങ്ങളേയും ഭേഷജസംപ്രവൃത്തിയേയും ഭേഷജവികാരയുക്തിയേയും ഈ നാല്പത്തു കൂട്ടത്തെയും പ്രത്യക്ഷം അനുമാനം ഉപദേശമെന്ന പരീക്ഷാവിധികൊണ്ടു വഴിപോലെ പരീക്ഷിച്ചറിയുകയും വേണം. ഈ ഇന്ദ്രിയസ്ഥാനത്തിലെ പന്ത്രണ്ട് അദ്ധ്യായങ്ങളിൽകൂടി ഈ പറഞ്ഞ വർണ്ണസ്വരാദികളുടെ വിശേഷത്തെ വിവരിക്കകയും അതുകൊണ്ടു മരണലക്ഷണത്തെ വിസ്തരിച്ചു പറകയും ചെയ്യുന്നതാകയാലാകുന്നു ഇവിടെ വർണ്ണം സ്വരം ഇത്യാദിയായിത്തന്നെ വ്യാഖ്യാനിച്ചതെന്നു ധരിക്കകയുംവേണം. * 2—ഈ പറഞ്ഞ വർണ്ണാദികളിൽ ചിലതു പരീക്ഷ്യനായ പുരുഷനെ ആശ്രയിച്ചു നില്ക്കാത്തവയും ചിലതു പുരുഷസംശ്രയങ്ങളുമായിരിക്കും. അതിൽ പുരുഷനെ ആശ്രയിച്ചു നില്ക്കാത്തവയാവതുകളെ— ദൂതവാക്യശകുനാദികളെ ഉപദേശംകൊണ്ടും യുക്തികൊണ്ടും പരീക്ഷി

ഷമനാശ്രിതാനി താന്യുപദേശതോ യുക്തിതശ്ച പരീക്ഷേത. പുരുഷസംശ്രയാണി പുനഃ പ്രകൃതിതശ്ച വികൃതിതശ്ച. 2

തത്ര പ്രകൃതിർജ്ജാതിപ്രസക്താ കുലപ്രസക്താ ച ദേശാനുപാതിനീ ച കാലാനുപാതിനീ ച വയോനുപാതിനീ ച പ്രത്യാത്മനിയതാ ചേതി. ജാതികുലദേശകാലവയഃപ്രത്യാത്മനിയതാ ഹി തേഷാം തേഷാം പുരുഷാണാം തേ തേ ഭാവവിശേഷാ ഭവന്തി. 3

വികൃതിഃ പുനർല്ലക്ഷണനിമിത്താ ച ലക്ഷ്യനിമിത്താ ച നിമിത്താനുരൂപാ ച. തത്ര ലക്ഷണനിമിത്താ നാമ സാ യസ്യാഃ ശരീരേ ലക്ഷണാന്യേവ ഹേതുഭൂതാനി ഭവന്തി. ലക്ഷണാനി ഹി

---

ച്ചറിയണം. അവകളുടെ ഭിന്നാത്മ തന്ത്രത്തിൽ വിവരിക്കയുള്ളൂ എന്നു സാരം. പുരുഷസംശ്രയങ്ങളായവകളെ പ്രകൃതിവികൃതിഭേദങ്ങളെക്കൊണ്ടും പരീക്ഷിച്ചറിയണം. * 3— പുരുഷസംശ്രയങ്ങളായ ഭാവങ്ങളിൽ പ്രകൃതി എന്നത്, ജാതിപ്രസക്തയായും—ജാത്യാചാരസ്വഭാവമെന്നും വംശ കുലത്തിലെ സമ്പ്രദായമെന്നും ദേശാചാരമെന്നും കാലസ്വഭാവമെന്നും പ്രായസ്വഭാവമെന്നുമുള്ള ഭേദേന ഓരോന്നിന്റെയും വ്യത്യസ്തമായിരിക്കും. അതുവിധം ഓരോരുത്തരുടെയും സ്വഭാവപ്രകാരവും പ്രകൃതി വ്യത്യാസപ്പെട്ടിരിക്കും. ഇങ്ങിനെ ജാതികുലദേശകാലവയഃപ്രത്യാത്മനിയതങ്ങളായ ഈ പ്രകൃതികളോടുകൂടിയ പുരുഷന്മാർക്ക് അതാതുതരം ഭാവവിശേഷങ്ങളും സംഭവിക്കും* 4—വികൃതി എന്നത്, ലക്ഷണനിമിത്ത എന്നും ലക്ഷ്യനിമിത്ത എന്നും നിമിത്താനുരൂപ എന്നുള്ള ഭേദേന മൂന്നു തരമായിരിക്കും. ശരീരത്തിൽ കാണുന്ന വികാരലക്ഷണങ്ങൾതന്നെയായിരിക്കും അതുണ്ടാകുവാനുള്ള കാരണങ്ങളുമെന്നാൽ അതാണ് ലക്ഷണനിമിത്തയായ വികൃതി. അതിലെ ചില ലക്ഷണങ്ങൾ സഹജ ശരീരചിഹ്നങ്ങളായിരിക്കും. അവകൾ അതാതു ശരീരാധിഷ്ഠാനങ്ങളെ പ്രാപിച്ച് അതാതു വികാരങ്ങളെ

കാനിചിൽ ശരീരോപനിബദ്ധാനി ഭവന്തി· യാനി ഹി തസ്മിം സ്തസ്മിംസ്തുത്രാധിഷ്ഠാനമാസാദ്യ താം താം വികൃതിമുൽപാദയന്തി. 4

ലക്ഷ്യനിമിത്താ തു സാ യസ്യാ ഉപലഭ്യതേ നിമിത്തം യഥോക്തം നിദാനേഷു. 5

നിമിത്താനുരൂപാ തു നിമിത്താർത്ഥാനുകാരിണീ യാ താമനിമിത്താം നിമിത്തമായുഷഃ പ്രമാണജ്ഞാനസ്യേച്ഛന്തി ഭിഷജോ ഭൂയശ്ചായുഷഃ ക്ഷയനിമിത്താം പ്രേതലിംഗാനുരൂപാം യാമായുഷോന്തർഗ്ഗതസ്യ ജ്ഞാനാർത്ഥമുപദിശന്തി ധീരാഃ. 6

യാമധികൃത്യ പുരുഷസംശ്രയാണി മുമൂർഷതാം ലക്ഷണാന്യുപദേക്ഷ്യാമഃ. ഇത്യുദ്ദേശഃ· തദ്വിസ്തരേണാനുവ്യാഖ്യാസ്യാമഃ. 7

---

ഉണ്ടാക്കുകയും ചെയ്യും. ഇതെല്ലാമാണ് ലക്ഷണനിമിത്തയായ വികൃതിയുടെ സ്വഭാവം. 5— ലക്ഷ്യനിമിത്തയായ വികൃതിയുടെ സ്വഭാവമെന്തെന്നാൽ, യാതൊരു വികൃതിയുണ്ടാകുവാനുള്ള കാരണം നിദാനത്തിൽ വിവരിക്കുന്നതുകൾ തന്നെയായിരിക്കുമെങ്കിൽ ആ വികൃതി ലക്ഷ്യനിമിത്തയാണെന്നു ധരിക്കണം. 6—യാതൊരുകാരണവുംകൂടാതെ നിമിത്തത്തിന്റെ അർത്ഥത്തെ അനുകരിക്കുന്ന വികൃതി യാതൊന്നോ അതാകുന്നു നിമിത്താനുരൂപമായ വികൃതി. വൈദ്യശാസ്ത്രകുശലന്മാരായ ആചാര്യന്മാർ നിമിത്തമെന്നത് ആയുസ്സിന്റെ പ്രമാണജ്ഞാനമാണെന്നും പറയുന്നു. ധീരന്മാരായ ആചാര്യന്മാർ ഈ നിമിത്താനുരൂപ ആയുസ്സിന്റെ ക്ഷയത്തിനു നിമിത്തഭൂതയാകയാൽ ഇതിനെ പ്രേതലിംഗാനുരൂപയെന്നും പറയുന്നു. അവർ ഇങ്ങിനെ പറയുന്നത്, ശരീരത്തിലെ അന്തസ്ഥായിയായ ആയുസ്സ് ഈ ശരീരത്തിൽ എത്രകാലം നിലനില്ക്കുമെന്ന ജ്ഞാനത്തിനുവേണ്ടിയുമാകുന്നു. 7— മരിപ്പാൻ തുടങ്ങുന്നവരുടെ ലക്ഷണങ്ങളെ വ്യക്തമാക്കി ചെയ്യുന്നതായ യാതൊരു പ്രേതലിംഗാനുരൂപവികൃതിയെ അധികരിച്ചാണോ മുമൂർഷുവായ പുരുഷനിലുള്ള ലക്ഷണങ്ങളെ തിരിച്ചറിയുക ആ വക ലക്ഷണങ്ങളെ വിസ്തരിച്ചുപ

## വൎണ്ണാധികാരഃ.

തത്രാദിത ഏവ വൎണ്ണാധികാരസ്തദ്യഥാ—കൃഷ്ണഃ കൃഷ്ണശ്യാമഃ ശ്യാമാവദാതോവദാതശ്ച ഇതി പ്രകൃതിവൎണ്ണാശ്ശരീരസ്യ. 8

യാംശ്ചാപരാനപരീക്ഷ്യമാണോ വിദ്യാദനൂകതോന്യഥാ വാപി നിൎദ്ദിശ്യമാനാംസ്സംസൎഗ്ഗജാനേകേ. 9

നീലശ്യാവതാമ്രഹരിതശുക്ലാശ്ച വൎണ്ണാശ്ശരീരസ്യ വൈകാരികാ ഭവന്തി യാംശ്ചാപരാനപരീക്ഷ്യമാണോ വിദ്യാൽ പ്രാഗ്

---

ദേശിക്കുകയും ചെയ്യാം. ഇതാണ് ഈ ഇന്ദ്രിയസ്ഥാനത്തിന്റെ ഉദ്ദേശം— ഈ സ്ഥാനത്തിൽ ഈ വിഷയത്തെയാണ് പ്രതിപാദിക്കുന്നത്. ആ വിഷയത്തെ വിസ്തരിച്ച് (പന്ത്രണ്ട് അദ്ധ്യായങ്ങളെക്കൊണ്ട്) വൎണ്ണസ്വരാദി ക്രമത്തിൽ ഉപദേശിക്കുകയും ചെയ്യാം*



## വൎണ്ണാധികാരം.

8—ഇങ്ങിനെ ഉപദേശിക്കുന്നതിൽ ആദ്യംതന്നെ വൎണ്ണാധികാരത്തെ ഉപദേശിക്കാം. അതിന്റെ സ്വഭാവമെങ്ങിനെയെന്നാൽ, സ്വന്തം മനുഷ്യശരീരത്തിന്റെ വൎണ്ണം—വെറും കറുപ്പ് കറുപ്പും പച്ചനിറവുംകൂടികലൎന്നത് പച്ച നിറവും വെളുപ്പും കൂടികലൎന്നത് വെറും വെളുപ്പ് ഇങ്ങിനെ നാലുതരത്തിലായിരിക്കും പ്രകൃത്യാ സംഭവിക്കുന്ന നിറം * 9—വംശപാരമ്പൎയ്യാദിനിമിത്തമോ മറ്റോ ഇന്നവൻ ഇന്ന നിറത്തിലുള്ളവനാണെന്ന വ്യവഹരിക്കുകയും ആ വൎണ്ണം ഈ പറഞ്ഞ വിഭാഗത്തിൽനിന്ന വ്യത്യസ്തമാണെന്ന പറയുകയും ചെയ്യുമെങ്കിലും വൎണ്ണവ്യത്യാസതത്ഭേദികളായവക് അതെല്ലാം ഇതുകളുടെ സംസൎഗ്ഗങ്ങളാണെന്നറിയുവാൻ സാധിക്കുകയും ചെയ്യും * 10—ശരീരത്തിന്ന വികൃതിസംഭവിക്കുന്നനിമിത്തം വെറും നീലവൎണ്ണം പച്ചനിറം താമ്രവൎണ്ണം ഹരിതവൎണ്ണം വിളൎപ്പുനിറം ഇതുകൾ സംഭവിക്കും. ഇന്നിന്നവിധമായാൽ ഇന്നിന്നനിറം സംഭവിക്കുമെന്ന് അതാത രോഗസ്വഭാവങ്ങളെ വിവരിക്കുന്ന ദിക്കിൽ ഉപദേശിക്കുന്നവയും മുമ്പില്ലാത്തതായ മ

യഥാ പിപ്ലുവ്യംഗതിലകാളകപിടികാനാമന്യതമസ്യാനനേ ജന്മാസ്തുതമസ്യാവമവാപ്രശസ്തം വിദ്യാൽ. 14

നഖനയനവദനമൂത്രപുരീഷഹസ്തപാദൌഷ്ഠാദിഷ്വപി ച വൈകാരികോക്താനാം വർണ്ണാനാമന്യതമസ്യ പ്രാദുർഭാവോ ഹീനബലവർണ്ണേന്ദ്രിയസ്യ ലക്ഷണമായുഷഃ ക്ഷയസ്യ ഭവതി. യച്ചാന്യദപി കിഞ്ചിദ്വർണ്ണവൈകൃതമഭൂതപൂർവ്വം സഹസോൽപദ്യേതാനിമിത്തമേവ ഹീയമാനസ്യായുഷസ്തച്ചാരിഷ്ടം. ഇതി വർണ്ണാധികാരഃ. 15

## സ്വരാധികാരഃ.

സ്വരാധികാരസ്തു ഹംസക്രൌഞ്ചനേമിദുന്ദുഭികലവിങ്കകാകകപോതജർജ്ജരാനുകാരാഃ പ്രകൃതിസ്വരാഃ. യാംശ്ചാപരാനപര

---

14—രോഗിയായവന്റെ മുഖത്തു പുതിയതായി മറുവോ കറിങ്ങോ കാക്കപ്പുള്ളിയോ കുരുവോ ഉണ്ടാകുന്നതും നല്ലതല്ല—മരണലക്ഷണമാകുന്നു എന്നറിയണം * 15—വർണ്ണേന്ദ്രിയങ്ങൾ ക്ഷയിച്ചുവന്റെ നഖം കണ്ണ് വദനം മൂത്രം മലം കയ്യ് കാല് ചുണ്ട് ഇതുകളിൽ വൈകാരികങ്ങളാണെന്നു പറയപ്പെട്ട നീലശ്യാമതാമ്രഹരിതശുക്ലവർണ്ണങ്ങളിൽ ഏതെങ്കിലും സംഭവിക്കുന്നതായാൽ അതും മരണലക്ഷണംതന്നെയായിരിക്കും. രോഗനിമിത്തം ബലാദികൾ ക്ഷയിച്ചുവരുന്ന രോഗിക്ക് ഈ പറഞ്ഞതൊ മററു വിധത്തിലുള്ളതൊ ആയതും മുമ്പ് ഒരിക്കലും ഉണ്ടായിട്ടില്ലാത്തതുമായ നിറഭേദം യാതൊരു കാരണവുംകൂടാതെ പെട്ടെന്നു കാണുന്നതായാൽ അതും മരണലക്ഷണംതന്നെയായിരിക്കും. ഇതാണ് വർണ്ണാധികാരമെന്നു ഗ്രഹിക്കുകയും വേണം *

## സ്വരാധികാരം.

16—ഇനി സ്വരാധികാരത്തെ വിവരിക്കാം. മനുഷ്യരുടെ സ്വാഭാവികമായ സ്വരം, അരയന്നം ചക്രവാകം വണ്ടിച്ചക്രം പെരുമ്പറ കലവിംഗം (ഊർക്കുരുവി) കാക്ക മാടപ്രാവ് [illegible] എന്നിവക

കാരാഃ. ഇതി വൎണ്ണസ്വരാധികാരാ യഥാവദുക്താ മുമൂൎഷതാ
നാരൂഢമിതി. 18

ഭവന്തി ചാത്ര.

യസ്യ വൈകാരികോ വൎണ്ണഃ ശരീര ഉപജായതേ
അൎദ്ധേ വാ യദി വാ കൃത്സ്നേ നിമിത്തം ന ച നാസ്തി സഃ. 19
നീലം വാ യദി വാ ശ്യാവം താമ്രം വാ യദി വാരുണം
മുഖാൎദ്ധമന്യഥാ വൎണ്ണാ മുഖാൎദ്ധം ദിഷ്ടമുച്യതേ. 20
സ്നേഹോ മുഖാൎദ്ധേ സുവ്യക്തോ രൌക്ഷ്യമൎദ്ധേ മുഖേ കൃശം
ഗ്ലാനിരൎദ്ധേ തഥാ ഹൎഷോ മുഖാൎദ്ധേ പ്രേതലക്ഷണം. 21
തിലകാഃ പിപ്ലവോ വ്യംഗാ രാജയശ്ച പൃഥഗ്വിധാഃ
ആതുരസ്യാശു ജായന്തേ മുഖേ പ്രാണാൻ മുമുക്ഷതഃ. 22

---

കാരണങ്ങളെ പ്രത്യേകം വിവരിച്ചതിന്റെ പ്രയോജനം മരണലക്ഷണത്തെ തിരിച്ചറിയുവാൻവേണ്ടിയുമാകുന്നു. *

ഈ വിഷയത്തിൽ താഴെ പറയുന്ന വചനങ്ങളെക്കൂടെ ഗ്രഹിച്ചിരിക്കുകയും വേണം.

19—ഒരുവന്റെ ശരീരത്തിന്റെ ഏതെങ്കിലും ഭാഗത്തിലോ ശരീരമാസകലമോ യാതൊരു പ്രത്യേക കാരണവുംകൂടാതെ വൈകാരികമായ വൎണ്ണം സംഭവിക്കുന്നതായാൽ അവൻ മരിച്ചുകൂട്ടത്തിലായി എന്നറിയണം * 20—ഒരുവന്റെ മുഖത്ത് ഏതെങ്കിലും ഒരു ഭാഗത്ത്, നീലവൎണ്ണമോ കരിവാളിപ്പോ ചെമ്പിൻനിറമോ അരുണനിറമോ സംഭവിച്ചാൽ അവന്റെ മരണലക്ഷണങ്ങൾ പരിപൂൎണ്ണങ്ങളായിരിക്കുന്നുവെന്നറിയണം* 21—മുഖത്തിന്റെ ഒരു ഭാഗത്തു സ്നിഗ്ദ്ധതയും മറുഭാഗത്തു രൂക്ഷതയും വ്യക്തമായി പ്രകാശിക്കുകയും അതുവിധം മുഖാൎദ്ധത്തിൽ ഗ്ലാനിയും മുഖത്തിന്റെ മറുഭാഗത്തു ഹൎഷവും പ്രകാശിച്ചു കാണുകയും ചെയ്യുമ്പോൾ അവൻ പ്രേതൻതന്നെയാണെന്നു ഗ്രഹിക്കണം—അവന്റെ മരണം അത്യന്തം അടുത്തിരിക്കുന്നു എന്നും ധരിക്കണം * 22—രോഗം പിടിച്ചു മരിക്കാറായവന്റെ മുഖത്തു പെട്ടെന്നു പലപ്രകാരത്തിലുമുള്ള കാക്കപ്പുള്ളി മ

പുഷ്പാണി നഖദന്തേഷു പങ്കോ വാ ദന്തസംശ്രിതഃ
ചൂർണ്ണകോ വാപി ദന്തേഷു ലക്ഷണം മരണസ്യ തൽ 23
ഓഷ്ഠയോഃ പാദയോഃ പാണ്യോരക്ഷ്ണോർമൂത്രപുരീഷയോഃ
നഖേഷ്വപി ച വൈവർണ്യമേതൽ ക്ഷീണബലേന്തകൃൽ. 24
യസ്യ നീലാവുഭാവോഷ്ഠൌ പക്വജാംബവസന്നിഭൌ
മുമൂർഷുരിതി തം വിദ്യാന്നരം ധീരം ഗതായുഷം. 25
ഏകോ വാ യദി വാനേകോ യസ്യ വൈകാരികഃ സ്വരഃ
സഹസോൽപദ്യതേ ജന്തോർഹീയമാനസ്യ നാസ്തി സഃ. 26
യച്ചാന്യദപി കിഞ്ചിൽ സ്യാദ്വൈകൃതം സ്വരവർണ്ണയോഃ
ബലമാംസവിഹീനസ്യ തത്സർവ്വം മരണോദയം. 27

---

വ് കറുത്ത് വലികൾ എന്നിവകൾ സംഭവിക്കും * 23—നഖങ്ങളിന്മേലും പല്ലിന്മേലും പുഷ്പപുരപ്പട്ടകളും—വെള്ളനിറമായ പുള്ളികളുണ്ടാവുകയും പല്ലിന്മേൽ ചളിപോലെ ഉറച്ചുള്ളപോലെ വരി ആ സകലം വ്യാപിച്ച് ഇളപ്പിൽ കട്ടിയായിരിക്കുകയും പല്ലിന്മേൽ പൊടി വിതറിയതുപോലെ തിരിച്ചറികയും ചെയ്യുന്നതും മരണലക്ഷണം തന്നെയാകുന്നു * 24—രോഗംനിമിത്തം ബലം ക്ഷയിച്ചവന്റെ ചുണ്ടുകളിലോ പാദങ്ങളിലോ കൈകളിലോ കണ്ണുകളിലോ മൂത്രത്തിലോ മലത്തിലോ നഖങ്ങളിലോ വൈവർണ്യം സംഭവിക്കുന്നതായാൽ അതു മരണകാരണമാകുന്നു * 25—രണ്ടുചുണ്ടുകളും പഴുത്ത ഞാവൽപഴംപോലെ നീലവർണ്ണമായിത്തീരുന്നതായാൽ അവന്റെ മരണകാലം സമീപിച്ചിരിക്കുന്നു എന്നറിയണം. ഇങ്ങിനെ സംഭവിക്കുന്നതു രോഗിക്കുമാത്രമായിരിക്കേണമെന്നില്ല. സ്വസ്ഥനായവന്നു സംഭവിച്ചാലും മരണലക്ഷണം തന്നെയാണ് *

26—രോഗംനിമിത്തം ക്ഷീണബലം കുറഞ്ഞുവരുന്നവന്ന് ഏകസ്വരാദ്യങ്ങളിൽ വൈകാരികസ്വരങ്ങളിൽ എന്തെങ്കിലും ഒന്നോ അനേകം വൈകാരികസ്വരങ്ങളോ പെട്ടെന്നു പ്രകാശിക്കുന്നതായാൽ അവൻ ജീവിക്കയില്ലെന്നു നിശ്ചയിക്കാം * 27—ശരീരബലവും മാംസവും ക്ഷയിച്ചവന്ന് ഈ പറഞ്ഞമാതിരിയുള്ള വർണ്ണസ്വരവികാരങ്ങളും ഇവിടെ വിവരിച്ചുപറയാത്തവിധത്തിലുള്ള മ

തത്ര ശ്ലോകഃ.

ഇതി വൎണ്ണസ്വരാവുക്തൌ ലക്ഷണാൎത്ഥം മുമൂൎഷതാം
യസ്തൌ സമ്യഗ്വിജാനാതി നായുൎജ്ഞാനേ സ മുഹ്യതി. 28

ഇതി ചരകസംഹിതായാം
ഇന്ദ്രിയസ്ഥാനേ
വൎണ്ണസ്വരീയം നാമ പ്രഥമോദ്ധ്യായഃ.

## അദ്ധ്യായം 2. പുഷ്പിതം.

അഥാതഃ പുഷ്പിതമദ്ധ്യായം വ്യാഖ്യാസ്യാമഃ.
ഇതി ഹ സ്മാഹ ഭഗവാനാത്രേയഃ.
പുഷ്പം യഥാ പൂൎവ്വരൂപം ഫലസ്യേഹ ഭവിഷ്യതഃ

---

ഗം ചില വൎണ്ണസ്വരവികാരങ്ങളും സംഭവിച്ചു കാണുന്നതായാൽ അതെല്ലാം മരണത്തിന്റെ കാരണമായിത്തീരുമെന്നറിയണം *

അദ്ധ്യായവിവരണം.

28—വൎണ്ണസ്വരീയമെന്ന ഈ അദ്ധ്യായത്തിൽ ആസന്നമൃത്യുവായവന്റെ ലക്ഷണത്തെ വേർതിരിച്ചറിയുവാനുതകുന്ന വൎണ്ണസ്വരങ്ങളുടെ വികാരത്തെ വഴിപോലെ വിവരിച്ചിരിക്കുന്നു. ഈ വികാരത്തെ അറിയുന്നവന്ന് ആയുഃപ്രമാണജ്ഞാനത്തിൽ ലവലേശം സംശയം സംഭവിക്കുകയുമില്ല *

ഇതി ചരകസംഹിതാവ്യാഖ്യാനേ
വാചസ്പത്യേ
ഇന്ദ്രിയസ്ഥാനേ പ്രഥമോദ്ധ്യായഃ.(1)

## അദ്ധ്യായം 2

1—ഭവിഷ്യദവസ്ഥയിലിരിക്കുന്ന ഫലത്തെ പുഷ്പമേതു പ്രകാരം തൽപൂൎവ്വരൂപമായ പുഷ്പം സൂചിപ്പിക്കുമോ അതേവിധം മര

തഥാ ലിംഗമരിഷ്ടാഖ്യം പൂർവ്വരൂപം മരിഷ്യതഃ. 1
അപ്യേവന്തു ഭവേൽ പുഷ്പം ഫലേനാനനുബന്ധി യൽ
ഫലഞ്ചാപി ഭവേൽ കിഞ്ചിദ്യസ്യ പുഷ്പം ന പൂർവ്വജം. 2
ന ത്വരിഷ്ടസ്യ ജാതസ്യ നാശോഽസ്തി മരണാദൃതേ
മരണഞ്ചാപി തന്നാസ്തി യന്നാരിഷ്ടപുരസ്സരം. 3

---

ണ്ടാവുകയായവന്റെ മരണസാമീപ്യാവസ്ഥയെ അതിന്റെ പൂർവ്വരൂപമായ അരിഷ്ടവും സൂചിപ്പിക്കും. ഒരു ചെടിയോ വൃക്ഷമോ പൂവുണ്ടായാൽ ഇത് ഉടനെ കായ്ക്കുമെന്ന് ഏതുപ്രകാരം അനുമാനിക്കാമോ അതുപ്രകാരം സ്വസ്ഥാവസ്ഥയിലോ ആതുരാവസ്ഥയിലോ ഇരിക്കുന്ന സ്ത്രീപുരുഷന്മാർക്ക് അരിഷ്ടം (മരണലക്ഷണം) കാണുന്നതായാൽ ആ ലക്ഷണത്തിന്റെ ഗുരുലാഘവമനുസരിച്ച് മരണകാലത്തെയും നിർണ്ണയിക്കാം. 'പുഷ്പം ഫലസ്യ ധൂമോഗ്നേർവ്വർഷസ്യ ജലദോദയഃ । യഥാ ഭവിഷ്യതോ ലിംഗം രിഷ്ടം മൃത്യോസ്തഥാ ധ്രുവം' എന്ന് വാഗ്ഭടാചാര്യർ. ചിലർ മരണചിഹ്നത്തെ 'അരിഷ്ട'മെന്നും മറ്റു ചിലർ 'രിഷ്ട'മെന്നും പറയുന്നു. രണ്ടും മരണചിഹ്നമാണെന്ന് അഭിധാനകാരന്മാരും പറയുന്നു. 'രിഷ ഹിംസായാം' എന്ന ധാതുവിന്റെ രൂപം രിഷ്ടമെന്നായിരിക്കും. 2.3— ചില വള്ളികളും ചെടികളും പുഷ്പിക്കുക മാത്രമേ ചെയ്യുകയുള്ളൂ. അവയ്ക്കൊന്നും ഫലമുണ്ടാവുകതന്നെയില്ല. ചിലതിന്റെ ചില പൂവുകളോടുകൂടെ കായുമുണ്ടാകും. ചില പൂവ് താനേ വീണുപോവുകയും ചെയ്യും. ചിലതിന്ന് പൂവുണ്ടാവാതെതന്നെ ഫലങ്ങൾ സംഭവിക്കുകയും ചെയ്യും. അതിനാൽ മുൻവിവരിച്ച സാദൃശ്യം ശരിയല്ലെന്ന സംശയിക്കരുത്. അതു സാമാന്യോദാഹരണം മാത്രമാകുന്നു എന്ന് വീണ്ടും ഉപദേശിക്കുന്നു: അരിഷ്ടലക്ഷണം കണ്ടാൽ അതു മരിക്കുന്നതുവരെ വിട്ടുപോകയില്ല. അതാതിന്നു വിധിക്കുന്ന കാലത്തുതന്നെ മരണം സംഭവിക്കും. അതുവരെ അത് അനുവർത്തിച്ചുനില്ക്കുകയും ചെയ്യും. അരിഷ്ടോല്പത്തികൂടാതെ മരണവും സംഭവിക്കുകയില്ല. ഇതാണ് മുൻവിവരിച്ച ഉപമാനോപമേയങ്ങൾ തമ്മിലുള്ള വ്യത്യാസമെന്ന ധരിക്കുകയും വേണം * 4—അരിഷ്ടാന

മിഥ്യാദൃഷ്ടമരിഷ്ടാഭമനരിഷ്ടമജാനതാ
അരിഷ്ടഞ്ചാപ്യസംബുദ്ധമേതൽ പ്രജ്ഞാപരാധജം. 4
ജ്ഞാനസംബോധനാർത്ഥന്തു ലിംഗൈർമ്മരണപൂർവ്വകൈഃ
പുഷ്പിതാനപരീക്ഷ്യാമോ നരാൻ ബഹുവിധാൻ ശൃണു. 5
നാനാപുഷ്പോപമോ ഗന്ധോ യസ്യ വാതി ദിവാനിശം
പുഷ്പിതസ്യ വനസ്യേവ നാനാദ്രുമലതാവതഃ. 6
തമാഹുഃ പുഷ്പിതം ധീരാ നരം മരണലക്ഷണൈഃ
സ വൈ സംവത്സരാദ്ദേഹം ജഹാതീതി വിനിശ്ചയഃ. 7
ഏവമേകൈകശഃ പുഷ്പൈർയ്യസ്യ ഗന്ധഃ സമോ ഭവേൽ

---

മിഥ്യാജ്ഞാനവിവേകമില്ലാത്തവൻ അരിഷ്ടസാദൃശ്യമുള്ള അനരിഷ്ടത്തെക്കാണുന്ന സമയം ഇത് അരിഷ്ടമാണെന്നു കരുതുകയും വ്യക്തമായ അരിഷ്ടത്തെ അരിഷ്ടമാണെന്നു ഗ്രഹിക്കാതിരിക്കയും ചെയ്യുന്നതിനാൽ അത് അവന്റെ അറിവില്ലായ്മ എന്നു മാത്രമേ ഉള്ളൂ. മരണലക്ഷണംകണ്ടാൽ മരിക്കാതിരിക്കയോ മരിക്കുന്ന സമയം മരണലക്ഷണമില്ലാതിരിക്കയോ ഒരു കാലത്തും സംഭവിക്കയില്ല എന്നു സാരം * 5—മരണപൂർവ്വകാലത്തിലുണ്ടാകുന്ന ലക്ഷണങ്ങളെക്കൊണ്ട് അരിഷ്ടജ്ഞാനമുണ്ടാകുവാനായി പലപ്രകാരത്തിൽ പുഷ്പിതന്മാരായ (മരണോന്മുഖന്മാരായ) നരന്മാരുടെ ലക്ഷണത്തെ ഉപദേശിച്ചുതരാം. അതു മനസ്സിരുത്തി ധരിക്കുക *

6.7—പല തരത്തിലുള്ള ലതാദ്രുമങ്ങളോടുകൂടിയ വനത്തിൽ അതെല്ലാം പൂത്തുനില്ക്കുന്നതായാൽ എതു പ്രകാരമുള്ള മിശ്രഗന്ധം സംഭവിക്കുമോ അതുവിധം രാവും പകലും യാതൊരു വ്യത്യാസവും കൂടാതെ പലപ്രകാരത്തിലുള്ള പുഷ്പങ്ങളുടെ മിശ്രഗന്ധം സംഭവിക്കുന്നതായാൽ മരണലക്ഷണജ്ഞാനത്തിൽ നല്ല ഉറപ്പുള്ളവർ അവനെ പുഷ്പിതനാണ്—മരണലക്ഷണത്തോടുകൂടിയവനാണെന്നു പറയുന്നു. ആ പുഷ്പിതന് ഏതൊരു ദിവസം മുതൽ പുഷ്പിതലക്ഷണം തുടങ്ങിയോ അന്നു മുതൽ ഒരു കൊല്ലത്തിന്നുള്ളിൽ അവൻ മരിക്കുമെന്നുള്ളതു നിശ്ചയിക്കാം * 8—ഇഷ്ടങ്ങളോ അനിഷ്ടങ്ങളോ ആയ ഏതെങ്കിലും ഒരു പുഷ്പത്തിന്റെ ഗന്ധ

മക്ഷികാശ്ചാപ്യൂകാശ്ച ദംശാശ്ച മശകൈസ്സഹ
വിരസാദ്വ്യപസർപ്പന്തി ജന്തോഃ കായാന്മുമൂർഷതഃ. 19
അത്യർത്ഥരസികം കായം കാലപക്വസ്യ മക്ഷികാഃ
അപി സ്നാതാനുലിപ്തസ്യ ഭൃശമായാന്തി സർവ്വശഃ. 20

തത്ര ശ്ലോകഃ.

യാന്യേതാനി മഹാഘ്നാനി ലിംഗാനി രസഗന്ധയോഃ
പുഷ്പിതസ്യ പരീക്ഷ്യൈതൈഃ ഫലം മരണമാദിശേൽ. 21

ഇതി ചരകസംഹിതായാം
ഇന്ദ്രിയസ്ഥാനേ
പുഷ്പിതം നാമ ദ്വിതീയോദ്ധ്യായഃ.

---

രസ്യം സംഭവിച്ചവനിൽനിന്ന്—അവൻ കിടക്കുന്ന സ്ഥലത്തുനിന്ന് മൂട്ടയും ഈച്ച കൂട്ട കാട്ടീച്ച കൊതു ഇതുകളെല്ലാം അകലെ ഒഴിച്ചുപോകും. ഇവന്റെ ശരീരത്തിലോ ഇവനിരിക്കുന്ന ദിക്കിലോ ഈ വക പ്രാണികൾ വരികയില്ല. * 20—മരണസാമീപ്യം നിമിത്തം ശരീരത്തിന്ന് കലശലായ മാധുര്യം സംഭവിക്കുന്നതായാൽ അവൻ എത്രതന്നെ സ്നാനാനുലേപനാദി ശുചിത്വം ശീലിക്കുന്നതായാലും അവന്റെ ശരീരത്തിൽ മക്ഷികാദികൾ വന്നു ബാധിച്ചുകൊണ്ടിരിക്കും. ഇതാണ് വിരസാതിരസങ്ങളുടെ സ്വഭാവം *

അദ്ധ്യായവിവരണം.

21—ഈ പുഷ്പിതാദ്ധ്യായത്തിൽ വിവരിച്ച പുഷ്പിതന്ന് ഈ പറഞ്ഞ രസഗന്ധങ്ങളുടെ ലക്ഷണങ്ങൾകൂടെ കാണുന്നതായാൽ അവന്നു മരണം സമീപിച്ചിരിക്കുന്നു എന്നു നിശ്ചയിക്കുകയും വേണം. *

ഇതി ചരകസംഹിതാവ്യാഖ്യാനേ
ഭാഷാവ്യാഖ്യായാം
ഇന്ദ്രിയസ്ഥാനേ ദ്വിതീയോദ്ധ്യായഃ (2).

# അദ്ധ്യായം 3. പരിമർശനീയം.

അഥാതഃ പരിമർശനീയമദ്ധ്യായം വ്യാഖ്യാസ്യാമഃ.

ഇതി ഹ സ്മാഹ ഭഗവാനാത്രേയഃ.

വർണ്ണസ്വരൌ ച ഗന്ധം ച രസം ചോക്തം പൃഥക് പൃഥക്
ലിംഗം മുമൂർഷതാം സമ്യക് സ്പർശേƒപി നിബോധത. 1

സ്പർശപ്രധാനത്വാദാതുരസ്യായുഷഃ പ്രമാണവിശേഷം ജിജ്ഞാസുഃ പ്രകൃതിസ്ഥേന പാണിനാ കേവലമസ്യ ശരീരം സ്പൃശേത്. പരിമർശയേദന്യേന. 2

പരിമൃശതാ തു ഖല്വാതുരശരീരമിമേ ഭാവാസ്സതതമവബോദ്ധവ്യാഃ. തദ്യഥാ—സതതം സ്പന്ദമാനാനാം ശരീരദേശാനാം സ്തംഭഃ, നിത്യോഷ്ണാനാം ശീതീഭാവഃ, മൃദൂനാം ദാരുണതാ, ശ്ലക്ഷ്ണാ

---



## അദ്ധ്യായം 3.

1—ഒന്നും രണ്ടും അദ്ധ്യായങ്ങൾകൊണ്ട്, വർണ്ണസ്വരാദി വിജ്ഞേയവസ്തുക്കളിൽ വർണ്ണം സ്വരം ഗന്ധം രസം ഈ നാലുകൂട്ടവും വിസ്തരിച്ചും (അപ്രധാനങ്ങളായ ഗുരുലാഘവാദികൾ സംക്ഷേപിച്ചും) വിവരിക്കപ്പെട്ട മുമൂർഷുക്കളുടെ ലിംഗത്തെ വഴിപോലെ അറിയുവാൻ അത്യന്തോപയുക്തമായ സ്പർശത്തിന്റെ സ്വഭാവത്തെയും ഇനി ഉപദേശിക്കാം. അതും മനസ്സിരുത്തി ധരിക്കുക * 2—ആതുരനായവന്റെ ആയുഃപ്രമാണത്തിന്റെ വിശേഷത്തെ അറിവാനാഗ്രഹിക്കുന്ന വൈദ്യൻ പ്രകൃതിസ്ഥമായ തന്റെ കൈകൊണ്ടു കേവലമായ— വസ്ത്രാദികൾകൊണ്ട് മൂടപ്പെട്ടതോ മറ്റൊരുവനാൽ അവലംബിതമോ അല്ലാത്തുള്ള ആതുരന്റെ ശരീരത്തെ തൊട്ടുനോക്കി ലക്ഷണമറിയണം. അല്ലെങ്കിൽ നാഡിസ്പന്ദനാദി വ്യത്യാസങ്ങളെ തൊട്ടുനോക്കി അറിയുവാൻ ശീലമുള്ള മറ്റൊരുവനെക്കൊണ്ടു തൊടീച്ചുനോക്കി ലക്ഷണമറിയുന്നതിനും വിരോധമില്ല* 3—അങ്ങിനെ ആതുരശരീരത്തെ തൊട്ടുനോക്കുന്ന സമയം അതാത് അവയവങ്ങ

നാം ചലത്വം, സതാമസദ്ഭാവഃ, സന്ധീനാം സ്രംസഭ്രംശച്യവനാനി, മാംസശോണിതയോരപ്രതീതിഭാവഃ, ദാരുണത്വം സന്തതാനുബന്ധഃ സ്വേദസ്തംഭോ വാ യച്ചാന്യദപി കിഞ്ചിൽ ഭൃശവികൃതമനിമിത്തം സ്യാദിതി ലക്ഷണം സ്പൃശ്യാനാം ഭാവാനാം. 3

അത്യാസന്നമനുവ്യാഖ്യാസ്യാമഃ. തസ്യ ചേൽ പരിമൃശ്യമാനം പൃഥക്കേന പാദജംഘോരുസ്ഫിഗുദരപാർശ്വപൃഷ്ഠമുഷ്കശികാപാണിഗ്രീവാതാല്വോഷ്ഠലലാടം സ്വിന്നം ശീതം പ്രസ്തബ്ധം ദാരുണം

---

ളിൽ ഈ വിവരിക്കുന്നതായ ചിഹ്നങ്ങളെ പ്രത്യേകം മനസ്സിരുത്തി അറിയുകയും വേണം. അതുകളെന്തെല്ലാമെന്നാൽ, എല്ലാ സമയവും ഇളകിക്കൊണ്ടിരിക്കുന്ന (മിടിപ്പുള്ളതായ) പാദാദി ശരീരാവയവങ്ങൾക്ക സ്തംഭം—ഇളക്കമില്ലായ്മ സംഭവിക്കുകയും, എത് അവസ്ഥയിലും ചൂടുള്ളതായ അംഗങ്ങൾ തണുക്കുകയും, മൃദുത്വമുള്ള അംഗങ്ങൾ ദാരുണങ്ങളായ്വരികയും, മിനുപ്പുള്ള ദിക്കിൽ പരുത്വം സംഭവിക്കുകയും, അതാത് അംഗാവയവങ്ങളിലുള്ള ഭാവങ്ങൾ ഇല്ലാതാവുകയും, സന്ധികൾക്ക് അയവ് സ്ഥാനഭ്രംശം കീഴ്പോട്ടുവീഴുക ഈ അവസ്ഥകൾ സംഭവിക്കുകയും, മാംസവും രക്തവും നശിക്കുകയും, ശരീരത്തിന്ന ദാരുണത്വം സംഭവിക്കുകയോ ഇടവിടാതെ (വീശിക്കൊണ്ടിരുന്നാൽകൂടി) വിയർക്കുകയോ സ്തംഭം സംഭവിക്കുകയോ ചെയ്യുന്നതായി കാണുകയും സ്പർശജ്ഞേയമാകുന്നു. ഇതേ മാതിരി ശരീരത്തിലെ മററു ഭാഗങ്ങളിലും യാതൊരു കാരണവുംകൂടാതെ ക്ഷണത്തിൽ എന്തെങ്കിലും വികാരം സംഭവിക്കുന്നതായാൽ അതും തൊട്ടുനോക്കിത്തന്നെ അറിയണം. ഇതാണ് ഒരു ശരീരത്തിലെ സ്പർശജ്ഞേയഭാവങ്ങളുടെ ലക്ഷണമെന്നറിയുകയും വേണം.

4. ഈ പറഞ്ഞ ലക്ഷണത്തെത്തന്നെ കുറെക്കൂടെ വിസ്തരിച്ചുപദേശിക്കുകയും ചെയ്യും. ഒരുവന്റെ ശരീരം തൊട്ടുനോക്കുന്ന സമയം അവന്റെ കാലടികൾ മുഴങ്കാലുകൾ തുടകൾ ആസനങ്ങൾ വയറ് പാർശ്വഭാഗം പുറം ഇഷീക കല്ലുകൾ ഗ്രീവ താലുപ്രദേശം

വീതമാംസശോണിതം വാ സ്യാൽ പരാസുരയം പുരുഷോ ന ചിരാൽ കാലം കരിഷ്യതീതി വിദ്യാൽ. 4

തസ്യ ചേൽ പരിമൃശ്യമാനാനി പൃഥക്പാദഗുല്ഫജാനുവംക്ഷണോരുവൃഷണമേഢ്രനാഭ്യംസസ്തനമണികഹനുനാസികാകർണ്ണാക്ഷിഭ്രൂശംഖലലാടാനി സ്രസ്താനി വ്യസ്താനി ച്യുതാനി സ്ഥാനേഭ്യഃ സ്യുഃ പരാസുരയം പുരുഷോ ന ചിരാൽ കാലം കരിഷ്യതീതി വിദ്യാൽ. 5

തഥാസ്യോച്ഛ്വാസമന്യാദന്തപക്ഷ്മചക്ഷുഃകേശലോമനഖാംഗുലീരാലക്ഷയേൽ. തസ്യ ചേദുച്ഛ്വാസോതിശീതോതിഉഷ്ണോ വാ സ്യാൽ പരാസുരിതി വിദ്യാൽ. തസ്യ ചേന്മന്യേ പരിമൃശ്യമാനേ ന സ്പന്ദേയാതാം പരാസുരിതി വിദ്യാൽ. തസ്യ ചേദ്ദന്താഃ പ്രകീർണ്ണാഃ ശ്വേതജാതശർക്കരാഃ സ്യുഃ പരാസുരിതി വിദ്യാൽ. തസ്യ ചേൽ പക്ഷ്മാണി ജടാബദ്ധാനി സ്യുഃ പരാസുരിതി വി

---

ചുണ്ടുകൾ നെറ്റി ഇവിടങ്ങൾ പ്രത്യേകം വിയർത്താ തണുത്തോ കലങ്ങലായി സ്പർശിച്ചാൽ താണതായോ മാംസവും രക്തവുമില്ലാതെയോ കാണുന്നതായാൽ അവൻ പരാസുവാണെന്ന്—മരിച്ചവനോടു തുല്യനാണെന്നു ഗ്രഹിക്കണം. അവൻ മരിക്കുവാൻ വളരെ കാലതാമസമില്ലെന്നറിയുകയും വേണം.* 5—ഞെരിയാണി കാൽമുട്ട് ലി ഗ്രം വൃഷണം മേഢ്രം നാഭി ചുമല് മുല മണികം കവിൾത്തടം സ്പർശം മോന്തവിരല് ചെവി കണ്ണ് പിരികക്കൊടി ശംഖപ്രദേശം മുതലായ സ്ഥാനങ്ങളിൽ എവിടെയെങ്കിലും തൊട്ടുനോക്കുന്ന സമയം അവന്റെ ആ സ്ഥലം അയഞ്ഞോ വ്യസ്തമായോ സ്വസ്ഥാനങ്ങളിൽനിന്നു കീഴ്പ്പോട്ടു വീണതായോ കാണുന്നതായാൽ അവനും അധികമായ കാലതാമസം കൂടാതെ പരേതനായിത്തീരുമെന്നു നിശ്ചയിക്കണം * 6—ഇതുവിധം ഇവന്റെ ഉച്ഛ്വാസം മന്യകൾ (കഴുത്തിലെ തുടിച്ച ഞരമ്പുകൾ) പല്ലുകൾ പിരികക്കൊടികൾ കണ്ണുകൾ തലമുടി രോമം നഖങ്ങൾ വിരലുകൾ ഇവകളെ നോക്കിയും

അലാതവർണ്ണ കൃഷ്ണനീലപീതശ്യാവതാമ്രഹരിതാദിദ്രവ്യങ്ങളുടെ വൈകാരികാണാം വർണ്ണാനാമന്യതമേനാഭിസംപ്ലുതേ വാ സ്യാതാം പരാസുരിതി വിദ്യാൽ. 6

അഥാസ്യ കേശലോമാന്യായച്ഛേൽ. തസ്യ ചേൽ കേശലോമാന്യായമ്യമാനാനി പ്രലുച്യേരൻ ന ചേദ്വേദയേൽ പരാസുരിതി വിദ്യാൽ. 7

തസ്യ ചേദുദരേ സിരാഃ പ്രദൃശ്യേരൻ. ശ്യാവതാമ്രനീലഹാരിദ്രശുക്ലാ വാ സ്യുഃ പരാസുരിതി വിദ്യാൽ. 8

---

മറിഞ്ഞുകൊണ്ടിരിക്കുന്നവകളായും കാണുന്നതുകളെ വിപരീതമായി (വെളിച്ചത്തെ ഇരുട്ടെന്നും ഇരുട്ടിനെ വെളിച്ചമെന്നും ഇത്യാദി സ്വരൂപമായി) ഗ്രഹിക്കുന്നതുകളായും ഉച്ചിഗ്ഗളിച്ചതുകളായും വ്യസ്തദൃഷ്ടികളായും നകുലാന്ധതാമാ കപോതാന്ധതാമാ സംഭവിച്ചതുകളായും (നകുലാന്ധകപോതാന്ധലക്ഷണം നേത്രരോഗചികിത്സിതത്തിൽ വിവരിക്കും) അലാതവർണ്ണങ്ങളായും—ഉലയിലെ തീയ്യിൻ്റെ നിറംപോലെയുള്ള നിറത്തോടുകൂടിയവയായും കറുപ്പ് നീലം കലർന്നിട്ട് ചെമ്പുനിറം പച്ചനിറം മഞ്ഞ വെളുപ്പ് എന്നീ നേത്രവൈകാരികവർണ്ണങ്ങളിൽ ഏതെങ്കിലും ഒന്നു ബാധിച്ചതുകളായും കണ്ടാൽ അവൻ പരാസുവാണെന്നു തീർച്ചപ്പെടുത്തണം. * 7— ഇങ്ങിനെയുള്ള ലക്ഷണങ്ങളുള്ളവൻ്റെ തലമുടി പിടിച്ചു വലിക്കണം. അങ്ങിനെ വലിക്കുമ്പോൾ അതു മുരടോടെ പറിഞ്ഞുപോരികയും താനും പറിച്ചെടുക്കുന്നത് അവൻ അറിയാതിരിക്കുകയും ചെയ്യുന്നതായാൽ ആ രോഗി പരാസു—മൃതപ്രായനാണെന്നറിയണം * 8— ഉദരത്തിൽ കരുവാളിച്ച നിറത്തിലോ ചെമ്പുനിറത്തിലോ നീലനിറത്തിലോ മഞ്ഞനിറത്തിലോ വെള്ളനിറത്തിലോ ഉള്ള സിരകൾ പൊന്തി കാണുന്നതായാൽ അവനും പരാസുവാണെന്നറിയണം * 9— രോഗിയുടെ നഖങ്ങൾ മാംസശോണിതസംബ

തസ്യ ചേന്നഖാ വീതമാംസശോണിതാഃ പക്വജാംബവവ
ൎണ്ണാഭാഃ സ്യുഃ പരാസുരിതി വിദ്യാൽ. 9

അഥാസ്യാംഗുലീരായച്ഛേൽ. തസ്യ ചേദംഗുലയ ആയമ്യമാ
നാ ന ചേൽ സ്ഫുടേയുഃ പരാസുരിതി വിദ്യാൽ. 10

തത്ര ശ്ലോകഃ.

ഏതാൻ സ്പൃശ്യാൻ ഭിഷഗ്ഭാവാൻ യഃ സ്പൃശന്നവബുധ്യതേ
ആതുരേ ന സ സമ്മോഹമായുർജ്ഞാനസ്യ ഗച്ഛതി. 11

ഇതി ചരകസംഹിതായാം
ഇന്ദ്രിയസ്ഥാനേ
പരിമർശനീയം നാമ തൃതീയോദ്ധ്യായഃ.

---

ഇല്ലാതെയും പഴുത്ത ഞാവൽപ്പഴത്തിന്റെ നിറമായും കാണുന്നെങ്കിൽ അവനും പരാസുതന്നെയാകുന്നു * 10— കൈവിരലുകളും കാൽവിരലുകളും പിടിച്ചു വലിച്ചാൽ, വിരൽ വലിക്കുന്ന സമയം പൊട്ടുന്ന മാതിരിയുള്ള ശബ്ദമുണ്ടാകുന്നില്ലെങ്കിൽ അവനും മൃതപ്രായൻ തന്നെയാകുന്നു*

അദ്ധ്യായവിവരണം.

11—ഈ പരിമർശനീയാദ്ധ്യായത്തിൽ വിവരിച്ചതായ സ്പൃശ്യഭാവങ്ങളുടെ ഫലപ്രകാരത്തിലുള്ള ഭേദങ്ങളെ സ്പർശിച്ച് അറിയുവാനുള്ള അറിവു സമ്പാദിച്ചവനായ വൈദ്യന് ആതുരന്റെ ആയുർജ്ഞാനവിഷയത്തിൽ യാതൊരു സംശയവും സംഭവിക്കയില്ല *

ഇതി ചരകസംഹിതാവ്യാഖ്യാനേ
വാചസ്പത്യേ
ഇന്ദ്രിയസ്ഥാനേ തൃതീയോദ്ധ്യായഃ (3)

## അദ്ധ്യായം 4. ഇന്ദ്രിയാനീകം.

അഥാത ഇന്ദ്രിയാനീകമദ്ധ്യായം വ്യാഖ്യാസ്യാമഃ
ഇതി ഹ സ്മാഹ ഭഗവാനാത്രേയഃ.

ഇന്ദ്രിയാണി യഥാ ജന്തോഃ പരീക്ഷേത വിശേഷവിൽ
ആയുരിച്ഛൻ ഭിഷഗ്ജ്ഞാനമായുഷസ്തന്നിബോധ മേ. 1
അനുമാനാൽ പരീക്ഷേത ദർശനാദീനി തത്ത്വതഃ
അഥവാ ഹി വിദിതം ജ്ഞാനമിന്ദ്രിയാണാമതീന്ദ്രിയം. 2
സ്വസ്ഥാത്മാ വികൃതം യസ്യ ജ്ഞാനമിന്ദ്രിയസംഭവം

---

## അ ദ്ധ്യാ യം 4.

1—ആയുസ്സിന്റെ പരിമാണത്തെ അറിയുവാൻ ആഗ്രഹിക്കുന്നവനും പരീക്ഷാവിഷയത്തിലെ വിശേഷങ്ങളെ അറിയുന്നവനുമായ വൈദ്യൻ ജീവികളുടെ—ആതുരാനാതുരന്മാരായ സകല ജനങ്ങളുടേയും ചക്ഷുശ്ശ്രോത്രാദി ഇന്ദ്രിയങ്ങളെ പരീക്ഷിക്കേണ്ടും വിധികളെ ഉപദേശിച്ചുതരാം. അതിനെ ശ്രദ്ധയോടെ എന്നിൽനിന്നു മുഴുവൻ ധരിക്കുക * 2—ചക്ഷുശ്ശ്രോത്രാദി ഇന്ദ്രിയങ്ങളെ വഴിപോലെ പരീക്ഷിച്ചറിയുവാൻ, ആപ്തോപദേശം പ്രത്യക്ഷം അനുമാനമെന്ന മൂന്നു തരത്തിലുള്ള രോഗവിശേഷവിജ്ഞാനോപായങ്ങളിൽ അനുമാനത്തെ മുഖ്യമാക്കി അറിയുകയും വേണം. ഈ അനുമാനലക്ഷണം വിമാനസ്ഥാനം 4-ാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ട്. ഇന്ദ്രിയങ്ങളുടെ പ്രകൃതിവികൃതിസ്വഭാവങ്ങൾ മറ്റൊരാളുടെ ഇന്ദ്രിയങ്ങൾക്കു വിഷയമായിത്തീരുകയില്ല. അതാണ് അനുമാനംകൊണ്ട് അറിയേണമെന്നു പറഞ്ഞതിന്റെ ഉദ്ദേശമെന്നും ഗ്രഹിക്കണം * 3—സ്വസ്ഥവൃത്തനായിരിക്കുമ്പോൾ ഒരുവന്നു യാതൊരു കാരണവുംകൂടാതെ തന്റെ ഇന്ദ്രിയവ്യാപാരം പെട്ടെന്നു മറ്റുള്ളവരുടേതിൽനിന്ന് (അല്ലെങ്കിൽ പ്രകൃതിയിൽനിന്ന്) വ്യത്യസ്തമാ

ആലോചനാനിമിത്താനി ലക്ഷണം മരണായ തൽ. 3
ഇത്യുക്തം ലക്ഷണം സമ്യഗിന്ദ്രിയേഷു പൃഥക് പൃഥക്
തദേവ തു പുനർഭൂയോ വിസ്തരേണ നിബോധത. 4
ഘനീഭൂതമിവാകാശമാകാശമിവ മേദിനീം
വിഗീതം ഹ്യുഭയം ഹ്യേതൽ പശ്യൻ മരണമൃച്ഛതി. 5
യസ്യ ദർശനമായാതി മാരുതോംബരഗോചരഃ
അഗ്നിർന്നായാതി വാ ദീപ്തസ്തസ്യായുഃക്ഷയമാദിശേൽ. 6

---

വിതമിക്കുന്നതായാൽ അത് അവന്റെ മരണലക്ഷണമാണെന്നു ഗ്രഹിക്കണം *

4—ഈ പറഞ്ഞമാതിരിയാണ് ഇന്ദ്രിയങ്ങളുടെ വികൃതിനിമിത്തം മരണലക്ഷണത്തെ അറിയേണ്ടുന്ന സ്വഭാവം. ആ ഇന്ദ്രിയവികൃതിസ്വരൂപത്തെ കുറെക്കൂടെ വിസ്തരിച്ച് — ഓരോ ഇന്ദ്രിയത്തിന്റെ വികൃതിസ്വഭാവത്തെയും പ്രത്യേകംവിവരിച്ച് ഉപദേശിച്ചുതരാം. അതിനെയും മനസ്സിരുത്തി ധരിക്കുക *

5—ആ പ്രത്യേകലക്ഷണത്തെ വിവരിക്കുന്നു:— ആകാശത്തെ ഘനീഭൂതമായും — മേഘമില്ലാതെ നിർമ്മലമായിരിക്കുമ്പോഴും മേഘം നിറഞ്ഞതായും (അല്ലെങ്കിൽ കട്ടപ്പിടിച്ചതായും) പൃഥ്വീമണ്ഡലതലാദി വ്യാപ്തമായ ഭൂവിഭാഗത്തെ ആകാശം പോലെ നിർമ്മലമായും നിരന്നും കാണുകയും ആകാശത്തിലും ഭൂമിയിലും ഗുണകം കാണുകയും ചെയ്യുന്നതായാൽ അവൻ ഉടനെ മരിച്ചുപോകും * 6—മഹാഭൂതങ്ങളിൽ ആകാശത്തിന്നു ശബ്ദവും വായുവിന്നു സ്പർശവും അഗ്നിക്കു രൂപവും ജലത്തിന്നു രസവും ഭൂമിക്കു ഗന്ധവും സ്വഗുണങ്ങളായും വായുവിൽ ആകാശഗുണവും അഗ്നിയിൽ ശബ്ദസ്പർശങ്ങളും ജലത്തിൽ ശബ്ദസ്പർശരൂപങ്ങളും ഭൂമിയിൽ ശബ്ദസ്പർശരൂപരസങ്ങളും സംസർഗ്ഗഗുണങ്ങളായും സംഭവിക്കും. അതുപ്രകാരം വായുവിന്നു മൂർത്തതയോ ദർശനയോഗ്യതയോ സംഭവിക്കുകയില്ല. അങ്ങിനെയുള്ള വായു ആകാശത്തിൽ സഞ്ചരിക്കുന്നതായി കാണുകയും രൂപഗുണ

ജലേ സുവിമലേ ജാലമജാലാവതതം തഥാ
സ്ഥിതം ഗച്ഛതി വാ ദൃഷ്ട്വാ ജീവിതാൽ പരിമുച്യതേ. 7
ജാഗ്രൻ പശ്യതി യഃ പ്രേതാൻ രക്ഷാംസി വിവിധാനി ച
അന്യദ്വാപ്യൽഭുതം കിഞ്ചിന്ന സ ജീവിതുമൎഹതി. 8
യോഗ്നിം പ്രകൃതിവൎണ്ണസ്ഥം നീലം പശ്യതി നിഷ്പ്രഭം
കൃഷ്ണം വാ യദി വാ ശുക്ലം നിശാം വസതി സപ്തമീം. 9
മരീചീനസതോ മേഘാൻ മേഘാൻ വാപ്യസതോംബരേ
വിദ്യുതോ വാ വിനാ മേഘൈഃ പശ്യൻ മരണമൃച്ഛതി. 10
മൃണ്മയീമിവ യഃ പാത്രീം കൃഷ്ണചേലസമാവൃതാം

---

വരുപമുള്ള ജ്വലിച്ച അഗ്നിയെ കാണാതിരിക്കയും ചെയ്യുന്നവൻ ആരാണോ അവന്റെ ആയുസ്സ് ക്ഷയിച്ചിരിക്കുന്നു എന്നു തീൎച്ചപ്പെടുത്തണം * 7—ചിറ കുളം മുതലായതിൽ കെട്ടിനില്ക്കുന്നതോ തോട് പുഴ മുതലായതിൽക്കൂടെ ഒഴുകുന്നതോ ആയ നിൎമ്മലജലത്തിൽ വലവീശാതിരിക്കുന്ന സമയം വലയിട്ടതായി തോന്നുന്നതായാൽ അവൻ ഉടനെ ജീവിതത്തെ ഉപേക്ഷിക്കും * 8—ഉണൎന്നപോലും ഉറങ്ങാതെ—എന്തെങ്കിലും വ്യാപാരംചെയ്യുകയോ സംസാരിക്കയോ ചെയ്തുകൊണ്ടിരിന്ന സമയം പ്രേതങ്ങളേയും പലപ്രകാരത്തിലുള്ള രക്ഷസ്സുകളേയും ഇതുവിധം അസംഭാവ്യങ്ങളായ മറ്റ് അത്ഭുതങ്ങളേയും കാണുന്നതായാൽ അവൻ ഉടനെ മരിച്ചുപോകും * 9—യാവനൊരുത്തൻ പ്രകൃതിവൎണ്ണസ്ഥനായും ജ്വലിച്ചുകൊണ്ടിരിക്കുന്ന അഗ്നിയെ നീലവൎണ്ണമായോ പ്രഭയില്ലാത്തതായോ കറുത്തോ വെളുത്തോ കാണുന്നതായാൽ അവൻ ഏഴുരാത്രിവരെ ജീവിച്ചിരിക്കും ഏട്ടാംദിവസം രാവിലെ മരിച്ചുപോകുമെന്നു സാരം * 10—ഇല്ലാത്തതായ പ്രഭകളേയും മേഘമില്ലാതിരിക്കുമ്പോൾ മേഘത്തേയും മഴക്കാറില്ലാതെ മിന്നലിനേയും കാണുന്നതായാൽ അവൻ ഉടനെ മരിച്ചുപോകും * 11—നല്ലവൎണ്ണം പ്രകാശിക്കുന്ന ആദിത്യനെയോ ചന്ദ്രനെയോ കറുപ്പുശീലകെട്ടിയ കലംപോലെ കാണുന്നതായാൽ

ആദിത്യമീക്ഷതേ ശുദ്ധം ചന്ദ്രം വാ ന സ ജീവതി. 11

അപർവ്വണി യദാ പശ്യേൽ സൂര്യാചന്ദ്രമസോർഗ്രഹം
അവ്യാധിതോ വ്യാധിതോ വാ തദന്തം തസ്യ ജീവിതം 12

നക്തം സൂര്യമഹശ്ചന്ദ്രമനഗ്നൌ ധൂമമുത്ഥിതം
അഗ്നിം വാ നിഷ്പ്രഭം രാത്രൌ ദൃഷ്ട്വാ മരണമൃച്ഛതി. 13

പ്രഭാവതഃ പ്രഭാഹീനാന്നിഷ്പ്രഭാവാൻ പ്രഭാവതഃ
നരാ വിലിംഗാൻ പശ്യന്തി ഭാവാൻ പ്രാണാൻ ജിഹാസവഃ. 14

വ്യാകൃതാനി വിവർണ്ണാനി വിസംഖ്യോപഗതാനി ച
വിനിമിത്താനി പശ്യന്തി രൂപാണ്യായുഃക്ഷയേ നരാഃ. 15

---

അവൻ അധികസമയം ജീവിച്ചിരിക്കയില്ല * 12—ഗ്രഹണയോഗമുള്ള വാവുദിവസമല്ലാത്ത സൂര്യഗ്രഹണമോ ചന്ദ്രഗ്രഹണമോ സംഭവിക്കുന്നതായി കാണുന്നതായാൽ ആ കാണുന്നവൻ രോഗിയോ സ്വസ്ഥനോ ആയിരുന്നാലും ആ പക്ഷത്തിലെ വാവിലകത്തു തീർച്ചയായും മരിച്ചുപോകും * 13—രാത്രിസമയം സൂര്യൻ പ്രകാശിക്കുന്നതായോ പകൽസമയം ചന്ദ്രനുദിച്ചു ചന്ദ്രിക പരന്നതായോ തീയില്ലാത്ത ദിക്കിൽ തീപ്പുക പുറപ്പെടുന്നതായോ രാത്രിയിൽ അഗ്നിക്കു പ്രഭയില്ലാത്തതായോ കാണുന്നതായാൽ അവൻ ഉടനെ മരിച്ചുപോകും. ശുക്ലപക്ഷത്തിൽ പകൽസമയം ചന്ദ്രനെ കണ്ടു എന്നും കാർത്തികാദികളിൽ പുകപുറപ്പെടുന്നതുകണ്ടു എന്നും വരാം. അവിടെ ഈ ലക്ഷണം ബാധിക്കയില്ല. ചന്ദ്രിക പകൽ പ്രകാശിക്കുന്നതായും അടുത്ത സ്ഥലത്തുള്ള ദിക്കു പ്രകാശിക്കുന്നതായും അത് അന്യന്മാർക്ക് അദൃശ്യമായും സംഭവിക്കുന്ന ദിക്കിൽ മാത്രമേ ഈ ലക്ഷണം സംഭവിക്കയുള്ളൂ എന്നു സാരം * 14—മരിക്കുവാനുള്ള കാലം സമീപിച്ചവർ പ്രഭയുള്ള സൂര്യൻ അഗ്നി മുതലായവകളെ പ്രഭയില്ലാത്തതും സ്വതേ പ്രഭയില്ലാത്തതു കാഷ്ഠലോഷ്ഠാദികളിൽ പ്രഭയുള്ളതും ശരീരചിത്രവൃക്ഷാദിഭാവങ്ങളെ അതാതുകളുടെ ചില ഭാവങ്ങളില്ലാത്തതും കാണും * 15—ആയുസ്സു കഴിച്ചവർ – മരണം സ

യശ്ച പശ്യത്യദൃശ്യാൻ വൈ ദൃശ്യാൻ യശ്ച ന പശ്യതി
താവുഭൌ പശ്യതഃ ക്ഷിപ്രം യമക്ഷയമസംശയം. 16
അശബ്ദസ്യ ച യഃ ശ്രോതാ ശബ്ദാൻ യശ്ച ന ബുദ്ധ്യതേ
ദ്വാവപ്യേതൌ യഥാ പ്രേതൌ തഥാ ജ്ഞേയൌ വിജാനതാ. 17
സംവൃത്യാംഗുലിഭിഃ കർണ്ണൌ ജ്വാലാശബ്ദം യ ആതുരഃ
ന ശൃണോതി ഗതാസും തം ബുദ്ധിമാൻ പരിവർജ്ജയേൽ. 18
വിപര്യയേണ യോ വിദ്യാൽ ഗന്ധാനാം സാധ്വസാധുതാം
ന വാ താൻ സർവ്വശോ വിദ്യാത്തം വിദ്യാദ്വിഗതായുഷം. 19
യോ രസാന്ന വിജാനാതി ന വാ ജാനാതി തത്ത്വതഃ
മുഖപാകാദൃതേ പക്വം തമാഹുഃ കുശലാ നരം. 20

---

മരിപ്പവർ അത്യന്തം വികൃതസ്വഭാവങ്ങളും വിപരീതങ്ങളും അസംഭവ്യങ്ങളുമായ രൂപങ്ങളെ കാണും. അങ്ങിനെ ചില രൂപങ്ങൾ ആ സമയത്ത് അവിടെ വരുവാൻതന്നെ കാരണമുണ്ടായിരിക്കുകയുമില്ല * 16—അദൃശ്യങ്ങളായ വസ്തുക്കളെ കാണുന്നവനും സമീപത്തിലുള്ള ദൃശ്യവസ്തുക്കളെ കാണാത്തവനും ക്ഷണത്തിൽ യമധർമ്മരാജാവിൻെറ കൊട്ടാരത്തെ കാണുമെന്നുള്ളതു നിശ്ചയമാണ് *

17—സാധാരണ ഉള്ളതല്ലാത്ത ശബ്ദങ്ങൾ വ്യക്തമായ നിലയിൽ കേൾക്കുകയും പരമാർത്ഥത്തിലുള്ള ശബ്ദത്തെ കേൾക്കാതിരിക്കുകയും ചെയ്യുന്നതായാൽ അറിവുള്ള വൈദ്യൻ അവനെ പ്രേതതുല്യനാണെന്നറിയണം * 18— കൈവിരൽകൊണ്ടു രണ്ടു കാതും അടച്ചു പൊത്തിയാൽ ഘുരുഘുരുശബ്ദം കേൾക്കുന്നില്ലെങ്കിൽ ബുദ്ധിമാനായ വൈദ്യൻ അവനെ ഗതാസുവാണെന്ന് അറിയുകയും അവനെ കയ്യൊഴിക്കുകയും വേണം *

19—സുഗന്ധത്തെ ദുർഗ്ഗന്ധമെന്നും ദുർഗ്ഗന്ധത്തെ സുഗന്ധമെന്നും അറിയുകയോ യാതൊരുവിധം ഗന്ധത്തെയും അറിയാതിരിക്കുകയോ ചെയ്യുന്നവൻ വിഗതായുസ്സാണെന്നറിയുകയും വേണം *

20— മുഖപാകമെന്ന രോഗമില്ലാത്തവൻ മധുരാദിരസങ്ങളെ അറിയാതിരിക്കുകയോ രസങ്ങളെ തിരിച്ചറിയാതിരിക്കുകയോ

ഉഷ്ണാൻ ശീതാൻ ഖരാൻ ശ്ലക്ഷ്ണാൻ മൃദൂനപി ച ദാരുണാൻ
സ്പൃശ്യാൻ സ്പൃഷ്ട്വാ തതോന്യത്വം മുമൂർഷുഃ സ്പൃശ്യമന്യതേ. 21
അന്തരേണ തപസ്തീവ്രം യോഗം വാ വിധിപൂർവ്വകം
ഇന്ദ്രിയൈരധികം പശ്യൻ പഞ്ചത്വമധിഗച്ഛതി. 22
ഇന്ദ്രിയാണാമൃതേ ദൃഷ്ടേരിന്ദ്രിയാർത്ഥാൻ ന പശ്യതി
വിപര്യയേണ യോ വിദ്യാൽ തം വിദ്യാദ്ഗതായുഷം. 23

---

ചെയ്യുന്നതായാൽ അവനെ വൈദ്യശാസ്ത്രകുശലന്മാരായ ആചാര്യന്മാർ പകുതാണ് — മരണോന്മുഖനാണെന്നാണ് പറയുന്നത്. *

21—മരിക്കാറായവൻ ചൂടുള്ളതോ തണുത്തതോ പരുപരുപ്പുള്ളതോ മിനുപ്പുള്ളതോ മാർദ്ദവമുള്ളതോ ദാരുണമോ ആയ സ്പൃശ്യപദാർത്ഥത്തെ തൊട്ടുനോക്കിയാൽ അതാതു വസ്തുക്കളെ അതുകളിൽ നിയതമായ ഉഷ്ണതാദി ഗുണവിപരീതമായ ശീതതാദിഗുണയുക്തങ്ങളാണെന്നു ഗ്രഹിക്കുകയും ചെയ്യും *

22—അവനവന്റെ ഇന്ദ്രിയശക്തിക്കും സ്വഭാവത്തിന്നും കവിഞ്ഞവിധം ഇടയ്ക്കിടയ്ക്കു കഠിനമായ തപസ്സും ഇടയ്ക്കിടയ്ക്കു വിധിപ്രകാരമുള്ള യോഗാഭ്യാസവും കാണിച്ചു തുടങ്ങിയാൽ അവൻ ഉടനെ മരിച്ചുപോകും * 23—കണ്ണിന്റെ സഹായം കൂടാതെ മററ് ഇന്ദ്രിയങ്ങളെക്കൊണ്ടു മാത്രമായി ഗ്രഹിപ്പാൻ കഴിയുന്ന ശബ്ദം മുതലായ വിഷയങ്ങളെ ഗ്രഹിപ്പാൻ കഴിയാതിരിക്കുക, അതല്ലെങ്കിൽ മററ ഇന്ദ്രിയങ്ങളെക്കൊണ്ടു ഗ്രഹിച്ചാലും കണ്ണുകൊണ്ടതിനെ കാണാതിരിക്കുക ഇതുരണ്ടും മരണലക്ഷണമാണ്. ഉദാഹരണം—ചെണ്ടകൊട്ടുന്നതു ചെവികൊണ്ടു കേൾക്കാമെന്നുള്ളതാണല്ലോ. എന്നാൽ ചെണ്ടകൊട്ടുന്നതായി കണ്ണുകൊണ്ടു കണ്ടപ്പോൾ മാത്രമേ ചെണ്ടകൊട്ടുന്നുണ്ടെന്നു മനസ്സിലാവുള്ളൂ. നേരെ മറിച്ച് ചെണ്ടകൊട്ടുന്നതു കാണുന്നുണ്ട്. ഒച്ച കേൾക്കുന്നില്ല. ഈവിധംതന്നെ മററ് ഇന്ദ്രിയങ്ങളുടെ വികൃതിഭേദവും ഊഹിച്ചറിഞ്ഞുകൊള്ളണം. 24—പ്രണാ

സ്വസ്ഥാഃ പ്രജ്ഞാവിപര്യാസൈരിന്ദ്രിയാൎത്ഥേഷു വൈകൃതം
പശ്യന്തി യേ സുബഹുശസ്തേഷാം മരണമാദിശേൽ. 24

തത്ര ശ്ലോകഃ.

ഏതദിന്ദ്രിയവിജ്ഞാനം യഃ പശ്യതി യഥാ തഥാ
മരണം ജീവിതഞ്ചൈതൽ സ ഭിഷക് ജ്ഞാതുമൎഹതി. 25

ഇതി ചരകസംഹിതായാം

ഇന്ദ്രിയസ്ഥാനേ

ഇന്ദ്രിയാനീകം നാമ ചതുൎത്ഥോഽദ്ധ്യായഃ.

---

പലവകകാരണങ്ങളെ ശീലിക്കുക നിമിത്തം സ്വസ്ഥന്മാരായവർ ആ വനവന്റെ ദൎശനശ്രവണാദി ഇന്ദ്രിയാൎത്ഥങ്ങളിൽ പലപ്രകാരത്തിലുള്ള പ്രകൃതിവൈപരീത്യം വന്നതായി കണ്ടെന്നതായാൽ അവരുടെ മരണവും സമീപിച്ചിരിക്കുന്നു എന്നറിയുകയും വേണം *

അദ്ധ്യായവിവരണം.

25—ഈ ഇന്ദ്രിയാനീകാദ്ധ്യായത്തിൽ വിവരിച്ചതായ ഇന്ദ്രിയങ്ങളുടെ പ്രകൃതിവികൃതിസ്വഭാവത്തെ നല്ലവണ്ണം അറിയുന്ന വൈദ്യൻ മററുള്ളവരുടെ മരണത്തെയും ജീവിതത്തെയും നല്ലപോലെ അറിയുവാൻ സാധിക്കുകയും ചെയ്യും. *

ഇതി ചരകസംഹിതാവ്യാഖ്യാനേ

വാചസ്പത്യേ

ഇന്ദ്രിയസ്ഥാനേ ചതുൎത്ഥോദ്ധ്യായഃ (4).

## അദ്ധ്യായം 5. പൂർവ്വരൂപീയം.

---

അഥാതഃ പൂർവ്വരൂപീയമദ്ധ്യായം വ്യാഖ്യാസ്യാമഃ.
ഇതി ഹ സ്മാഹ ഭഗവാനാത്രേയഃ.

പൂർവ്വരൂപാണ്യസാദ്ധ്യാനാം വികാരാണാം പൃഥക് പൃഥക്
ഭിന്നാഭിന്നാനി വക്ഷ്യാമോ ഭിഷജാം ജ്ഞാനവൃദ്ധയേ. 1
പൂർവ്വരൂപാണി സർവ്വാണി ജ്വരോക്താന്യതിമാത്രയാ
യം വിശന്തി വിശത്യേനം മൃത്യുർജ്ജ്വരപുരഃസരഃ. 2
അന്യസ്യാപി ച രോഗസ്യ പൂർവ്വരൂപാണി യം നരം
വിശന്ത്യനേന കല്പേന തസ്യാപി മരണം ധ്രുവം. 3
പൂർവ്വരൂപൈകദേശാംസ്തു വക്ഷ്യാമോന്യാൻ സുദാരുണാൻ
യേ രോഗാനനുബധ്നന്തി മൃത്യുര്യേഷാമനന്തരം. 4

---

### അദ്ധ്യായം 5.

---

1—വൈദ്യന്മാർക്ക് മരണലക്ഷണങ്ങളെ സിദ്ധിക്കുവാനായി അസാദ്ധ്യങ്ങളായ രോഗങ്ങൾക്കു വെവ്വേറെ ഭിന്നങ്ങളായും—നിദാനോക്തലക്ഷണവിപരീതങ്ങളായും ഭേദരഹിതങ്ങളായും സംഭവിക്കുന്ന പൂർവ്വരൂപങ്ങളുടെ സ്വഭാവത്തെ പ്രത്യേകം ഉപദേശിച്ചുതരികയും ചെയ്യാം. അതു നല്ലവണ്ണം മനസ്സിരുത്തി ഗ്രഹിക്കേണമെന്നു സാരം * 2—പനിയുടെ പൂർവ്വരൂപങ്ങളായ ശ്രമാവൈരസ്യം ഗുരുഗാത്രത്വം അനന്നാഭിലാഷം മുതലായവ സാധാരണയിൽ കവിഞ്ഞ മാത്രയിൽ ഒരുവനു തുടങ്ങുന്നതായാൽ അവൻ ജ്വരം പിടിച്ചു മരിച്ചുപോകുമെന്നറിയണം * 3—ഇതുവിധം രക്തപിത്താദി മറ്റു രോഗങ്ങളുടെ പൂർവ്വരൂപങ്ങളും ബലവത്തരങ്ങളായി കാണുന്നതായാൽ അവർക്കെല്ലാം അടുത്തകാലത്തിൽ അതാതു രോഗം നിമിത്തം ക്ഷണത്തിൽ മരണം സംഭവിക്കുമെന്നും ഗ്രഹിക്കണം * 4—ഈ പറഞ്ഞതു മരണലക്ഷണവ്യാധിപൂർവ്വരൂപങ്ങളുടെ ഏകദേശമാകുന്നു. ഇനി ഇന്നിന്ന പൂർവ്വരൂപങ്ങൾ ഇന്നിന്നപ്രകാരം ബലവത്തരങ്ങ

നഗ്നസ്യാജ്യാവസിക്തസ്യ ജുഹ്വതോഗ്നിമനർച്ചിഷം
പത്മാന്യുരസി ജായന്തേ സ്വപ്നേ കുഷ്ഠൈർമ്മരിഷ്യതഃ. 13
സ്നാതാനുലിപ്തഗാത്രേപി യസ്മിൻ ഗൃദ്ധ്നന്തി മക്ഷികാഃ
സ പ്രമേഹേണ സംസ്പർശം പ്രാപ്യ തേനൈവ ഹന്യതേ. 14
സ്നേഹം ബഹുവിധം സ്വപ്നേ ചണ്ഡാലൈഃ സഹ യഃ പിബൻ
ബദ്ധ്യതേ സ പ്രമേഹേണ സ്പൃശ്യതേന്തായ മാനവഃ. 15
ധ്യാനായാസൌ തഥോദ്വേഗോ മോഹശ്ചാസ്ഥാനസംഭവഃ
അരതിർബ്ബലഹാനിർവാ മൃത്യുരുന്മാദപൂർവ്വകഃ. 16

---

ക്കാരണാ അവനെ കുഷ്ഠരോഗമാണ് നശിപ്പിക്കുക എന്നു ധരിക്കണം * 13— നഗ്നനായി ദേഹമാസകലം നെയ്യ് തേച്ചുകൊണ്ട് ലവലേശം കത്തിജ്ജ്വലിക്കാത്തതായുള്ള അഗ്നിയിൽ ഹോമം ചെയ്തുകൊണ്ടിരിക്കുന്ന തന്റെ ഉരസ്സിൽ അനവധി താമര മുളച്ചുണ്ടായി പൂത്തുനില്ക്കുന്നതായി സ്വപ്നം കാണുന്നതായാൽ അവന്റെ മരണം കുഷ്ഠരോഗംകൊണ്ടാണെന്നു ഗ്രഹിക്കണം *

14— യാതൊരുത്തൻ വെടിപ്പായി കുളിക്കയും ചന്ദനാദ്യനുലേപനങ്ങളെ ധരിക്കയും ചെയ്തിരിക്കുമ്പോഴും അനന്യസാധാരണമായവിധത്തിൽ അവന്റെ ശരീരത്തിൽ ഈച്ച വന്നിരിക്കുന്നതായാൽ അവന് ഉടനെ പ്രമേഹരോഗം തുടങ്ങുമെന്നും അവൻ ആ രോഗംനിമിത്തം കാലധർമ്മത്തെ പ്രാപിച്ചുപോകുമെന്നും ഗ്രഹിക്കണം * 15— നീചന്മാരായ ചണ്ഡാളന്മാരോടുകൂടെയിരുന്ന പലപ്രകാരത്തിലുള്ള സ്നേഹദ്രവ്യത്തെ പാനംചെയ്യുന്നതായി സ്വപ്നം കാണുകയും ഉടനെ ഉണരുകയും ചെയ്യുന്നതായാൽ അവനും പ്രമേഹരോഗം പിടിച്ചു നശിച്ചുപോകുമെന്നറിയണം *

16— യാതൊരു കാരണവുംകൂടാതെ കലശലായി മനോരാജ്യം വിചാരിച്ചിരിക്കുകയും ആയാസപ്പെടുകയും ഞെട്ടിത്തെറിക്കുകയും മോഹാലസ്യപ്പെടുകയും യാതൊന്നിലും—സ്വന്തം അത്യന്തം പ്രിയമായ വസ്തുക്കളിൽക്കൂടി യാതൊരു ശ്രദ്ധയുമില്ലാതാവുകയും ക്ഷണം

ആഹാരദ്വേഷിണം പശ്യേൽ ലുപ്തചിത്തമുദർദ്ദിതം
വിദ്യാദ്ധീരോ മുമൂർഷും തമുന്മാദേനാതിപാതിനാ. 17
ക്രോധനം ത്രാസബഹുലം സകൃൽ പ്രഹസിതാനനം
മൂർച്ഛാപിപാസാബഹുലം ഹന്ത്യുന്മാദഃ ശരീരിണം. 18
നൃത്യൻ രക്ഷോഗണൈസ്സാർദ്ധം യഃ സ്വപ്നേംഭസി സീദതി
സ പ്രാപ്യ ഭൃശമുന്മാദം യാതി ലോകമതഃ പരം 19
അസൽ തമഃ പശ്യതി യഃ ശൃണോത്യപ്യസതഃ സ്വനാൻ
ബഹൂൻ ബഹുവിധാൻ ജാഗ്രൽ സോപസ്മാരേണ ബദ്ധ്യതേ. 20

---

ദാഹം ശരീരഭാരം കുറഞ്ഞു വരികയും ചെയ്യുന്നതായി കണ്ടാൽ അവന്ന് ഉന്മാദം ബാധിക്കുമെന്നും അതുനിമിത്തം മരിച്ചുപോകുമെന്നും ഗ്രഹിക്കണം* 17— ഭക്ഷണം കഴിക്കുന്നതിൽ കലശലായ വെറുപ്പും ഓർമ്മക്കേടും ഉൾത്താപവും സംഭവിച്ചതായി കണ്ടാൽ അവന്ന് ഉടനെ ഉന്മാദരോഗം ഉണ്ടാകുമെന്നും അതുനിമിത്തം അവൻ ക്ഷണത്തിൽ മരിച്ചുപോകുമെന്നും ശരീരലക്ഷണജ്ഞാനത്തിൽ നല്ലപാണ്ഡിത്യമുള്ളവൻ തിട്ടപ്പെടുത്തണം* 18— എല്ലായ്പോഴും ശുണ്ഠിയെടുത്തുകൊണ്ടിരിക്കുകയും ഇടക്കിടക്കു ഞെട്ടുകയും കാരണംകൂടാതെ പൊട്ടിച്ചിരിക്കുകയും കലശലായ മോഹാലസ്യവും ദാഹവും സംഭവിച്ചുകൊണ്ടിരിക്കുകയും ചെയ്യുന്നതായി കണ്ടാൽ അവനെ ഉന്മാദരോഗം ക്ഷണത്തിൽ ബാധിച്ചു നശിപ്പിക്കുമെന്നും ഗ്രഹിക്കണം* 19— രാക്ഷസന്മാരോടൊരുമിച്ചു നൃത്തം ചെയ്യുന്നതായും വെള്ളത്തിൽ വീണു മുങ്ങുന്നതായും സ്വപ്നം കാണുന്നതായാൽ അവൻ കാലതാമസംകൂടാതെ ഉന്മാദരോഗപീഡിതനായിത്തീരുകയും ക്ഷണത്തിൽ ഇഹലോകവാസത്തെ ഉപേക്ഷിച്ചു പരേതനായിത്തീരുകയും ചെയ്യും*

20— നല്ല തന്റേടത്തോടെ ഉണർന്നിരിക്കുന്ന സമയം ധാരാളം വെളിച്ചമുള്ള ദിക്കിൽ ഇരുട്ടാണെന്ന തോന്നുകയും യാതൊരു ശബ്ദവുമില്ലാത്ത ദിക്കിൽനിന്ന പലപ്രകാരത്തിലുള്ള പല ശബ്ദങ്ങ

മത്തം നൃത്യന്തമാവിദ്ധ്യ പ്രേതോ ഹരതി യം നരം
സ്വപ്നേ ഹരതി തം മൃത്യുരപസ്മാരപുരസ്സരഃ. 21
സ്തഭ്യേതേ പ്രതിബുദ്ധസ്യ ഹനൂ മന്യേ തഥാക്ഷിണീ
യസ്യ തം ബഹിരായാമോ ഗൃഹീത്വാ ഹന്ത്യസംശയം. 22
ശഷ്കുലീരപ്യപൂപാൻ വാ സ്വപ്നേ ഖാദതി യോ നരഃ
സ ചേൽ താദൃൿ ഛൎദ്ദയതി പ്രതിബുദ്ധോ ന ജീവതി. 23
ഏതാനി പൂൎവ്വരൂപാണി യഃ സമ്യഗവബുദ്ധ്യതേ
സ ഏഷാമനുബന്ധം ച ഫലം ച ജ്ഞാതുമൎഹതി. 24

---

ള്ള കൎമ്മങ്ങളും ചെയ്യുന്നതായാൽ അവന്ന് ശരീരാന്തകാരിയായ അപസ്മാരരോഗം ഉടനെ തുടങ്ങുമെന്നറിയണം* 21— മദ്യപാനാദികൎമ്മം ചെയ്തു മദിച്ചു നൃത്തംവെയ്ക്കുന്ന സമയം ഒരു പ്രേതംവന്നു ബലാൽകാരേണ പിടിച്ചുകൊണ്ടു പോകുന്നതായി സ്വപ്നംകണ്ടാൽ, അപസ്മാരത്തെ അകമ്പടിയാക്കി വരുന്ന മൃത്യു അവനെ ക്ഷണത്തിൽ പിടിച്ചുകൊണ്ടുപോകും*

22— ഉറങ്ങി ഉണരുന്ന സമയം ഹനുക്കളും—കവിൾത്തടങ്ങളും കഴുത്തിലെ മന്യകളെന്ന സിരകളും കണ്ണുകളും കലശലായി പിടിക്കുന്നുണ്ടെങ്കിൽ അവനെ ബഹിരായാമരോഗം പരലോകത്തിലേക്കു പിടിച്ചുകൊണ്ടുപോകും. അവൻ ബഹിരായാമമെന്ന വാതരോഗംപിടിച്ചു മരിക്കുമെന്ന സാരം* 23— ഒരുവൻ സ്വപ്നത്തിൽ മുറുക്കോ അപ്പമോ തിന്നുവെന്നു സ്വപ്നം കാണുകയും ഉണൎന്നതിന്നു ശേഷം സ്വപ്നത്തിൽ ഭക്ഷിച്ചതായി തോന്നിയ ശഷ്കുല്യാദിപദാൎത്ഥത്തെ ഛൎദ്ദിക്കുകയും ചെയ്യുന്നതായാൽ അവൻ അധികദിവസം ജീവിച്ചിരിക്കുകയില്ല*

24— ഈ പറഞ്ഞതായ (അരിഷ്ടസ്വരൂപങ്ങളായ) വ്യാധിപൂൎവ്വരൂപങ്ങളെ നല്ലവണ്ണം അറിയുന്നവൻ ഇതരവിധമായ വ്യാധികളിലുള്ള അരിഷ്ടസ്വഭാവങ്ങളായ പൂൎവ്വരൂപങ്ങളെയും തൽഫലങ്ങളെയും പൂൎവ്വരൂപങ്ങളിലുള്ള ബലാബലസ്വഭാവാദികളെയും

യ ഇമാംസ്താദൃശാൻ സ്വപ്നാൻ ദാരുണാനുപലക്ഷയേൽ
വ്യാധിതാനാം വിനാശായ ക്ലേശായ മഹതേപി വാ. 25
യസ്യോത്തമാംഗേ ജായന്തേ വംശഗുല്മലതാദയഃ
വയാംസി ച വിലീയന്തേ സ്വപ്നേ മൌണ്ഡ്യമിയാച്ച യഃ. 26
ഗൃധ്രോലൂകശ്വകാകാദ്യൈഃ സ്വപ്നേ യഃ പരിവാര്യതേ
രക്ഷഃപ്രേതപിശാചസ്ത്രീചണ്ഡാലദ്രവിഡാന്ധ്രകൈഃ. 27
വംശവേത്രലതാപാശതൃണകണ്ടകസങ്കടേ
പ്രമുഹ്യതി ഹി യഃ സ്വപ്നേ ലഗതി പ്രപതത്യപി. 28
ഭൂമൌ പാംസൂപധാനായാം വല്മീകേ വാഥ ഭസ്മനി
ശ്മശാനായതനേ ശ്വഭ്രേ സ്വപ്നേ യഃ പ്രപതത്യപി. 29

---

നല്ലവണ്ണം മനസ്സിരുത്തി നോക്കി അറിയുകയും വേണം. 25— ഇങ്ങിനെ പൂർവ്വരൂപങ്ങളെ വിവരിച്ച കൂട്ടത്തിൽ രാജയക്ഷ്മാദികളുടെ പൂർവ്വരൂപങ്ങളെ വിവരിക്കുന്നേടത്ത് 'ശ്വഭിരുഷ്ട്രൈഃ ഖരൈഃ' ഇത്യാദിയായി വിവരിച്ച സ്വപ്നങ്ങളും ഇനി മേലുള്ള വിവരിക്കുന്നതുകളും ദാരുണങ്ങളുമായ മററു സ്വപ്നങ്ങളും വ്യാധിതന്മാർക്ക് സംഭവിക്കുന്നതായാൽ അതുകളെല്ലാം അവർക്ക് മരണകാരികളായോ മഹത്തായ ക്ലേശത്തെ ഉണ്ടാക്കിത്തീർക്കുന്നതുകളായോ സംഭവിക്കും.

ആ വക ദുഃസ്വപ്നങ്ങളെ വിവരിക്കുന്നു:— 26-35— ശിരസ്സിൽ മുളങ്കൂട്ടമോ വള്ളിയോ മുളച്ചതായി കാണുക. തലയിൽ പക്ഷികൾ—കാക്ക കൂമൻ മുതലായ അശുഭപക്ഷികൾ വന്നിരുന്നതായി കാണുക. തല മുണ്ഡനം ചെയ്തതായി കാണുക. സ്വപ്നത്തിൽ കഴുകൻ കൂമൻ ശ്വാവ് കാക്ക മുതലായ ജന്തുക്കളോ രക്ഷസ്സുകൾ പ്രേതങ്ങൾ പിശാചുക്കൾ സ്ത്രീകൾ—അപരിചിതമാരും ഭയങ്കരാകാരകളുമായ സ്ത്രീകൾ ചണ്ഡാലന്മാർ തമിഴർ തിലുങ്കർ ഇവരോ വന്നു വളയുക. മുളങ്കൂട്ടം ചൂരൽക്കാട് വള്ളികളില് പുല്ലിൻകൂട്ടം മുള്ളിൻകെട്ട് ഇവിടങ്ങളിൽ വഴി തെററി ചെന്നു ചാടുകയോ അവ മേൽ പററുകയോ അവയിൽ വീണുപോകയോ ചെയ്യുക. ഭൂവ

കലുഷേംഭസി പങ്കേ ച കൂപേ വാ തമസാവൃതേ
സ്വപ്നേ മജ്ജതി ശീഘ്രേണ സ്രോതസാ ഹ്രിയതേ ച യഃ 30
സ്നേഹപാനം തഥാഭ്യംഗഃ സ്വപ്നേ ബന്ധപരാജയൌ
ഹിരണ്യലാഭഃ കലഹഃ പ്രച്ഛർദ്ദനവിരേചനേ. 31
ഉപാനദ്യുഗനാശശ്ച പ്രപാതഃ പാദചർമ്മണാഃ
ഹർഷഃ സ്വപ്നേ പ്രകുപിതൈഃ പിതൃഭിശ്ചാപി ഭർത്സനം. 32
ദന്തചന്ദ്രാർക്കനക്ഷത്രദേവതാദീപചക്ഷുഷാം
പതനം വാ വിനാശോ വാ സ്വപ്നേ ഭേദോ നഗസ്യ വാ. 33
രക്തപുഷ്പം വനം ഭൂമിം പാപകർമ്മാലയം ചിതാം
ഗുഹാന്ധകാരസംബാധം സ്വപ്നേ യഃ പ്രവിശത്യപി. 34

---

ബലം ഉറപ്പില്ലാത്തതായ ചൂഴിയിലോ ചേറിലോ വെണ്ണീറിലോ ശ്മശാനായതനത്തിലോ കണ്ടൽകിണറ്റിലോ വീണുപോവുക. കലങ്ങിനില്ക്കുന്ന വെള്ളത്തിലോ ചളിയിലോ ലേശംപോലും വെളിച്ചം കാണാത്തുള്ളതും അത്യഗാധവുമായ കിണറ്റിലോ വീണ് മേല്പോട്ടു കേറുവാൻ വയ്യാത്ത വിധം താണുപോകയും മലവെള്ളം കുത്തിയൊലിച്ചുവരുന്ന നദിയിൽവീണ് അതിലെ ഒഴുക്കിൽക്കൂടെ ഒലിച്ചുപോകയും ചെയ്യുക. സ്നേഹപാനം ചെയ്യുക. എണ്ണ തേക്കുക. ബന്ധനത്തിൽ പെട്ടുപോവുക. ശത്രുക്കളോട്ട തോല്ക്കുക. സ്വർണ്ണം നിധി മുതലായതു കിട്ടുക. മറ്റുള്ളവരോടു കലഹിക്കുക. ഛർദ്ദി വിരേകങ്ങളെ ശീലിക്കുക. രണ്ടുകാലിന്മേലെയും ചെരിപ്പു നശിച്ചുപോവുക. കാൽ മുറിഞ്ഞുപോകയോ തോൽ ഉരിഞ്ഞുവീഴുകയോ ചെയ്യുക. അതികലശലായി സന്തോഷിക്കുക. പ്രേതന്മാരായ കാരണവന്മാർ ശുണ്ഠിയെടുത്തു ശകാരിക്കുക. അവനവന്റെ പല്ല് ചന്ദ്രബിംബം ആദിത്യബിംബം നക്ഷത്രഗോളങ്ങൾ ദേവതാവിഗ്രഹങ്ങൾ വിളക്ക് സ്വന്തം കണ്ണ് ഇതുകളെല്ലാം താഴത്തുവീഴുന്നതായോ നശിക്കുന്നതായോ കാണുക. പർവ്വതം പിളരുന്നതായി കാണുക. ചെമ്പരത്തി അശോകം തെച്ചി മുതലായ ര

രക്തമാലീ ഹസന്നുച്ചൈർദിഗ്വാസാ ദക്ഷിണാം ദിശം
ദാരുണാമടവീം സ്വപ്നേ കപിയുക്തഃ പ്രയാതി യഃ. 35
കഷായിണാമസൌമ്യാനാം നഗ്നാനാം ദണ്ഡധാരിണാം
കൃഷ്ണാനാം രക്തനേത്രാണാം സ്വപ്നേ നേച്ഛന്തി ദർശനം. 36
കൃഷ്ണാ പാപാ നിരാചാരാ ദീർഘകേശനഖസ്തനീ
വിരാഗമാല്യവസനാ സ്വപ്നേ കാലനിശാ മതാ. 37
ഇത്യേതേ ദാരുണാഃ സ്വപ്നാ രോഗീ യൈര്യാതി പഞ്ചതാം
അരോഗഃ സംശയം ഗത്വാ കശ്ചിദേവ വിമുച്യതേ. 38

---

കവസ്ത്രപുഷ്പങ്ങൾ നിറഞ്ഞ കാട്ടിലോ തണലിനായുള്ള പ്രദേശത്തിലോ ഹിംസാസ്ഥലം കളവുമുതൽ പങ്കുവെക്കുന്ന സ്ഥലം മുതലായ പാപകർമ്മസ്ഥലത്തോ ചുടുകാട്ടിലോ ഗുഹയിലോ അന്ധകാരമയമായ സ്ഥലത്തിലോ ചെന്നു ചാടുക. രക്തവസ്ത്രമായ പുഷ്പങ്ങൾകൊണ്ടു കെട്ടിയുണ്ടാക്കിയ മാല ധരിച്ചുകൊണ്ടും അട്ടഹാസത്തിൽ കൈകൊട്ടി ചിരിച്ചുകൊണ്ടും നഗ്നനായും തെക്കേദിക്കിലേക്കു പോവുക. അതിഭയങ്കരമായ കാട്ടിലേയ്ക്ക് ഒരു കുരങ്ങനോടുകൂടെ പോവുക. ഈ വക സ്വപ്നങ്ങളെല്ലാം അഹിതങ്ങളാകുന്നു *

36— കഷായവസ്ത്രമായ ഉഷ്ണീഷാദികളെ ധരിച്ചവരും ക്രൂരസ്വഭാവികളും നഗ്നന്മാരും വടി കയ്യിൽ പിടിച്ചവരും കറുത്ത ശരീരത്തോടു കൂടിയവരും ചുവന്ന കണ്ണുകളോടുകൂടിയവരുമായ ദണ്ഡധാരികളെ സ്വപ്നം കാണുന്നതും വളരെ ദോഷമാകുന്നു *

37— കറുത്തനിറത്തോടുകൂടിയവളും പാപകർമ്മത്തെ ചെയ്യുന്നവളും ശൌചാദികളായാചാരങ്ങളെ തീരെ തെറ്റിനടക്കുന്നവളും തലമുടി അഴിച്ചിട്ടവളും നഖം വളർത്തിയവളും മുല നീണ്ടവളും മാല— കണ്ണിസൂത്രാദിയായ കണ്ഠാഭരണം ധരിക്കാത്തവളും നഗ്നയുമായ സ്ത്രീയെ സ്വപ്നം കാണുന്നതായാൽ അവൾ ആ സ്വപ്നദ്രഷ്ടാവിന്റെ കാളരാത്രിയാണെന്നാണ് പൂർവ്വാചാര്യന്മാരുടെ അഭിപ്രായം. കാളരാത്രി—മരിക്കുന്നദിവസത്തിന്റെ തലേദിവസത്തെ രാത്രി. ഈ

ഇന്ദ്രിയേശേന മനസാ സ്വപ്നാൻ പശ്യത്യനേകധാ. 40
ദൃഷ്ടം ശ്രുതാനുഭൂതം ച പ്രാർത്ഥിതം കല്പിതം തഥാ
ഭാവികം ദോഷജം ചൈവ സ്വപ്നം സപ്തവിധം വിദുഃ. 41
തത്ര പഞ്ചവിധം പൂർവ്വമഫലം ഭിഷഗാദിശേൽ

---

ഈ മനസ്സും ആത്മാവിൽ ലയിച്ചു കിടക്കും. അതാണ് ആ സമത്തു സ്വപ്നം കാണാതിരിക്കുവാനുള്ള കാരണമെന്നും ഗ്രഹിക്കണം *

41—സ്വപ്നം ഈ പറയുന്ന ഏഴുതരത്തിലാണ് സംഭവിക്കുക. അത് ഏതെല്ലാമെന്നാൽ, ക. ദൃഷ്ടം—അവനവൻ വളരെ പ്രാവശ്യം കണ്ടു പരിചയിച്ച ഏതെങ്കിലും ഒരു വസ്തു, ഖ. ശ്രുതം—കേട്ടറിവുകൊണ്ടു മനസ്സിൽ ദൃഢമായി ഉറച്ചത്, ഗ. അനുഭൂതം—താൻ ഏതെങ്കിലും ഒരവസരത്തിൽ അനുഭവിച്ചത്, ഘ—പ്രാർത്ഥിതം—ഇന്നത് ഇന്നപ്രകാരം തനിക്കു സാധിക്കണമെന്ന പതിവായി പ്രാർത്ഥിച്ചുവരുന്നത്, ങ. കല്പിതം—ഇന്ന കാര്യം താൻ ഇന്നപ്രകാരം ചെയ്തുകൊള്ളാമെന്ന മനസ്സുകൊണ്ടു നിശ്ചയിച്ചത്, ച. ഭാവികം—മേലിൽ വരുവാൻപോകുന്ന ശുഭാശുഭങ്ങളെ നിയതി മുൻകൂട്ടി അറിയിക്കുന്നത്, ഛ. ദോഷജം—വാതപിത്തകഫങ്ങൾ ദുഷിച്ച് അതാതുസ്രോതസ്സുകളിൽകൂടെ സഞ്ചരിക്കുന്ന സമയം സംഭവിക്കുന്നത്. ഇതുകളെല്ലാമാണ് സ്വപ്നഭേദസ്വരൂപങ്ങൾ * 42—വൈദ്യശാസ്ത്രകുശലനായ വൈദ്യൻ ഈ പറഞ്ഞ ൭ തരം സ്വപ്നങ്ങളിൽ ആദ്യം പറഞ്ഞവകളായ ദൃഷ്ടം ശ്രുതം അനുഭൂതം പ്രാർത്ഥിതം കല്പിതം എന്ന അഞ്ചുതരം സ്വപ്നത്തെക്കുറിച്ചും യാതൊന്നും ആലോചിക്കേണ്ടതില്ല. അതിനെപ്പറ്റിയുള്ള ഫലചിന്തനം വൈദ്യന് നിരർത്ഥകമാകയാൽ അതുകളെ അഫലങ്ങളെന്നുതന്നെ നിശ്ചയിക്കണം. ഇനി ശേഷിച്ച ജ്ഞേയവിഷയങ്ങളായ ഭാവികം ദോഷജങ്ങൾതന്നെ പകൽ കിടന്നുറങ്ങുന്നസമയം സംഭവിച്ചതോ ലവലേശമാത്രമായിട്ടുള്ളതോ വളരെനേരം ഓരോതരം സ്വപ്നങ്ങൾ കാണുന്നതിനിടയ്ക്കു കണ്ടതോ ആയിരുന്നാലും ബുദ്ധിമാനായ വൈ

ദിവാസ്വപ്നമതിഹ്രസ്വമതിദീർഘഞ്ച ബുദ്ധിമാൻ. 42
ദൃഷ്ടഃ പ്രഥമരാത്രേ യഃ സ്വപ്നഃ സോല്പഫലോ ഭവേൽ
ന സ്വപേദ്യഃ പുനർദൃഷ്ട്വാ സ സദ്യഃ സ്യാന്മഹാഫലഃ. 43
അകല്യാണമപി സ്വപ്നം ദൃഷ്ട്വാ തത്രൈവ യഃ പുനഃ
പശ്യേൽ സൌമ്യം ശുഭാകാരം തസ്യ വിദ്യാച്ഛുഭം ഫലം. 44

തത്ര ശ്ലോകഃ.

പൂർവ്വരൂപാണ്യഥ സ്വപ്നാൻ യ ഇമാൻ വേത്തി ദാരുണാൻ

---

ന്ന് അതിനെക്കുറിച്ച യാതൊന്നും ചിന്തിക്കേണ്ടതില്ല. ഇത്രയും പറഞ്ഞതുകൊണ്ട് മുൻവിവരിച്ച ദുഃസ്വപ്നങ്ങൾ ദൃഷ്ടശ്രുതാദി അന്യതരത്തിലുള്ളവയാണെങ്കിൽ അതിനെപ്പററി യാതൊന്നും ആലോചിക്കുകയേവേണ്ട. ഭാവികമാണെങ്കിൽ അത് അരിഷ്ടചിഹ്നമാണെന്നും ദോഷജമാണെങ്കിൽ ആ സ്വപ്നത്തിന്നു കാരണഭൂതമായ ദോഷംനിമിത്തം യാതൊരു രോഗമാണൊ സംഭവിക്കുക അത് ഇവന്ന് അടുത്തുതുടങ്ങുമെന്നും പറയേണ്ടതാകുന്നു * 43—രാത്രിയുടെ ആദ്യയാമത്തിൽ കണ്ടതായ സ്വപ്നത്തിന്നു ഫലം വളരെ കുറഞ്ഞിരിക്കും. സ്വപ്നം കാണുകയും ഉടനെ ഉണരുകയും പിന്നെ ഉറങ്ങുവാൻ സമയമില്ലാതിരിക്കുകയും ചെയ്യുന്ന സ്വപ്നം—ബ്രാഹ്മമുഹൂർത്തത്തിന്നടുത്ത സമയത്തു കണ്ടതായ സ്വപ്നം അതിന്റെ ശുഭാശുഭഫലത്തെ അടുത്തകാലത്ത് അതിശക്തിയോടുകൂടെ പ്രകാശിപ്പിക്കുകയും ചെയ്യും * 44—അത്യന്തം അശുഭമോർക്കമായ സ്വപ്നത്തെ കണ്ടാലും ഉടനെ എഴുന്നേററ് (പാദപ്രക്ഷാളനാദി ശൌചശുദ്ധിചെയ്ത്) ശുഭാകൃതിയും നിരാബാധമായ ചന്ദ്രദേവനെ കാണുന്നതായാൽ ആ ചന്ദ്രദർശനംനിമിത്തം ദുഃസ്വപ്നദർശനത്താൽ സംഭവിക്കുവാനിരിക്കുന്ന അശുഭം നീങ്ങി ശുഭഫലം അനുഭവിക്കുകയും ചെയ്യും *

അദ്ധ്യായവിവരണം.

45—പൂർവ്വരൂപീയമെന്ന ഈ അദ്ധ്യായത്തിൽ വിവരിച്ചവ

ന സ മോഹാദസാദ്ധ്യേഷു കൎമ്മാണ്യാരഭതേ ഭിഷൿ. 45

ഇതി ചരകസംഹിതായാം

ഇന്ദ്രിയസ്ഥാനേ

പൂൎവ്വരൂപീയം നാമ പഞ്ചമോദ്ധ്യായഃ.

## അദ്ധ്യായം 6. കതമാനിശരീരീയം.

അഥാതഃ കതമാനിശരീരീയമദ്ധ്യായം വ്യാഖ്യാസ്യാമഃ.

ഇതി ഹ സ്മാഹ ഭഗവാനാത്രേയഃ.

കതമാനി ശരീരാണി വ്യാധിതാനി മഹാമുനേ

---

യും വികൃതിസ്വരൂപങ്ങളുമായ പൂൎവ്വരൂപങ്ങളെയും ലക്ഷണങ്ങളായ സ്വപ്നങ്ങളെയും നല്ലവണ്ണം അറിയുന്ന വൈദ്യൻ അജ്ഞാനംനിമിത്തം അസാദ്ധ്യങ്ങളായ രോഗങ്ങളിൽ താൻ ഈ രോഗത്തെ മാറ്റിത്തരാമെന്നു കയ്യേല്ക്കുകയോ ആവക രോഗങ്ങൾക്കു ചികിത്സിക്കുവാൻ ഇറങ്ങുകയോ ചെയ്യു് ഒരിക്കലും അബദ്ധമാവുകയില്ല *

ഇതി ചരകസംഹിതാവ്യാഖ്യാനേ

വാചസ്പത്യേ

ഇന്ദ്രിയസ്ഥാനേ പഞ്ചമോദ്ധ്യായഃ.(5)

## അദ്ധ്യായം 6.

1—'ന സ മോഹാദസാദ്ധ്യേഷു കൎമ്മാണ്യാരഭതേ' എന്നിങ്ങിനെ ആത്രേയഭഗവാൻ ഉപദേശിച്ച സമയം അഗ്നിവേശൻ, അല്ലയോ ഗുരോ! ഏതെല്ലാം തരത്തിലുള്ള വ്യാധികളോടുകൂടിയ ശരീരങ്ങളെയാണു വൈദ്യൻ ചികിത്സിക്കാതെ ഉപേക്ഷിക്കേണം. ഏതെല്ലാം രോഗങ്ങളിൽ ചികിത്സ ഫലിക്കുകയില്ല എന്നുള്ളതിനെക്കൂടെ അ

യാനി വൈദ്യഃ പരിഹരേദ്യേഷു കർമ്മ ന സിദ്ധ്യതി. 1
ഇത്യാത്രേയോഗ്നിവേശേന പ്രശ്നം പൃഷ്ടഃ സുദുർവ്വചം
ആചചക്ഷേ യഥാ തസ്മൈ ഭഗവാംസ്തന്നിബോധ മേ. 2
യസ്യ വൈ ഭാഷമാണസ്യ രുജത്യൂർദ്ധ്വമുരോ ഭൃശം
അന്നഞ്ച ച്യവതേ ഭുക്തം സ്ഥിതഞ്ചാപി ന ജീര്യ്യതി. 3
ബലഞ്ച ഹീയതേ യസ്യ തൃഷ്ണാ ചാതിപ്രവർദ്ധതേ
ജായതേ ഹൃദി ശൂലഞ്ച തം ഭിഷക് പരിവർജ്ജയേൽ. 4
ഹിക്കാ ഗംഭീരജാ യസ്യ ശോണിതഞ്ചാതിസാര്യ്യതേ
ന തസ്മൈ ഭേഷജം ദദ്യാൽ സ്മരന്നാത്രേയശാസനം. 5
ആനാഹശ്ചാതിസാരശ്ച യമേതൌ ദുർബ്ബലം നരം

---

ളുന്ന വിശേഷമായി ഉപദേശിച്ചുതരേണമേ എന്നപേക്ഷിച്ചു. അസാദ്ധ്യരോഗപീഡിതന്മാരെല്ലാമെന്ന ചോദിച്ചു എന്നു സാരം *

2— ഈ അതിദുർഗ്ഗ്രഹമായ വിഷയത്തെക്കുറിച്ച് അഗ്നിവേശൻ ചോദിച്ചപ്പോൾ ആത്രേയഭഗവാൻ അഗ്നിവേശനോട് യാതൊരുപ്രകാരമാണോ സമാധാനം പറഞ്ഞത് ആ ഭഗവദ്വാക്യത്തെ തന്നെ ഇവിടെ പറയാം. അതിനെ മനസ്സിരുത്തിധരിക്കുക *

ആ ഉപദേശത്തെ വിവരിക്കുന്നു: 3-4— ആരുടെയാണോ സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ ഉരസ്സിൽനിന്ന മേല്പോട്ടുള്ള (ശിരഃപര്യന്തമുള്ള) ഭാഗത്തു വേദന സംഭവിക്കുക അവന്നും, ഭക്ഷിച്ച ആഹാരം അതേനിലയിൽ ഉടനെ അതിസരിച്ചുപോകുകയോ പോകാതിരുന്നാലും ദഹിക്കാതിരിക്കുകയോ ചെയ്യുന്നത് അവന്നും ശരീരബലം തീരെ ക്ഷയിച്ചുവന്ന്, കലശലായ ദാഹവും ഹൃദയത്തിൽ കഠിനമായ വേദനയും സംഭവിക്കുന്നതായാൽ അവന്നും വൈദ്യൻ തീരെ ഉപേക്ഷിക്കണം * 5— ഗംഭീരജ എന്ന ഹിക്കാരോഗമുള്ളവന്ന രക്താതിസാരംകൂടെ ഉണ്ടായിരുന്നാൽ അവൻ ജീവിക്കുകയില്ല എന്നാണ് ആത്രേയഭഗവാന്റെ ശാസനം. അതിനാൽ അവന്ന യാതൊരൗഷധവും കൊടുത്തിട്ട പ്രയോജനമില്ല* 6— സ്വതേ ദുർബ്ബലനും മാറാരോഗങ്ങളാൽ ബാധിക്കുകയാൽ അത്യന്തം ക്ഷീണിച്ചവനുമായവന്ന് ആനാഹവും (മേൽവയറുവീർപ്പും) അതിസാരവുംകൂടെ തുടങ്ങി

വ്യാധിതം വിശതോ രോഗോ ദുർല്ലഭം തസ്യ ജീവിതം. 6
അനാഹാരമഥവാ തൃഷ്ണാ ച യമകാരോ ദുർബ്ബലനരം
വിശന്തോ ബിഭർഹാത്യനം പ്രാണാനതിചിരാന്നരം. 7
ജ്വരഃ പൌർവ്വാഹ്ണികോ യസ്യ ശുഷ്കഃ കാസശ്ച ദാരുണഃ
ജ്വരോ യസ്യാപരാഹ്ണേ തു ശ്ലേഷ്മകാസശ്ച ദാരുണഃ. 8
ബലമാംസവിഹീനസ്യ യഥാ പ്രേതസ്തഥൈവ സഃ
യസ്യ മൂത്രം പുരീഷഞ്ച ഗ്രഥിതം സമ്പ്രവർത്തതേ. 9
നിരൂഷ്മണോ ജഠരിണഃ ശ്വസനോ ന സ ജീവതി
ശ്വയഥുര്യസ്യ കുക്ഷിസ്ഥോ ഹസ്തപാദം വിസർപ്പതി. 10
ജ്ഞാതിസംഘം സ സംക്ലിശ്യ തേന രോഗേണ ഹന്യതേ
ശ്വയഥുര്യസ്യ പാദസ്ഥസ്തഥാ സ്രസ്തേ ച പിണ്ഡികേ. 11

---

യതായിക്കണ്ടാൽ അവന്റെ ജീവിതം വളരെ ദുർല്ലഭമായിരിക്കും ∗ 7—വ്യാധി മുതലായ കാരണങ്ങളാൽ ശരീരബലം തീരെ ക്ഷയിച്ചവന്ന് അനാഹാരമോ തൃഷ്ണയോ ബാധിച്ചാൽ അവൻ കാലതാമസംകൂടാതെ പ്രാണങ്ങളെ ഉപേക്ഷിക്കുമെന്ന് അറിയുകയും വേണം ∗ 8—ശരീരബലവും മാംസവും ക്ഷയിച്ചവന്ന പൂർവ്വാഹ്ണികമായ—ഉച്ചയ്ക്കുമുമ്പേ തുടങ്ങുന്നതായ പനിയും അതോടുകൂടെ കാറിക്കാറിക്കൊണ്ടുള്ള ചുമയും സംഭവിക്കുകയോ, അപരാഹ്ണികമായ ജ്വരവും അതോടുകൂടെ ശ്ലേഷ്മകാസവും തുടങ്ങുകയോ ചെയ്യുന്നതായി കണ്ടാൽ അവൻ പ്രേതംതന്നെ—മരിച്ചവനോടു തുല്യൻതന്നെയാണെന്നു ഗ്രഹിക്കണം ∗ 9—ബലംപോലും അഗ്നിബലമില്ലാതായിത്തീർന്ന മഹോദരരോഗിക്ക് മൂത്രം നന്നെ കൊഴുത്തും മലം വരണ്ടും പോവുകയും 10—ഉച്ഛ്വാസം കലശലായും സംഭവിക്കുന്നതായാൽ അവൻ ജീവിക്കുകയില്ല—തീർച്ചയായും മരിച്ചുപോകും ∗ ആദ്യം കുക്ഷിയിൽ നീരുണ്ടാവുകയും അതു ക്രമത്തിൽ കയ്യിന്മേലും കാലിന്മേലും വ്യാപിക്കുകയും ചെയ്താൽ 11—ആ രോഗിയുടെ ബന്ധുക്കൾ അവന്റെ രോഗശമനത്തിന് എത്രതന്നെ മനസ്സിരുത്തി ശ്രമിക്കുന്നതായാലും ആ രോഗം അവനെ നിഗ്രഹിക്കാതിരിക്കുകയില്ല ∗ കാലുകളിൽ നീരുണ്ടാവുകയും കാൽവണ്ണകൾക്കു ബലമില്ലാതാവുകയും 12—രണ്ടു ജംഘകളും

ശീതതശ്ചാപ്യുഷ്ണജംഘേ തം ഭിഷക് പരിവൎജ്ജയേൽ
ശൂനഹസ്തം ശൂനപാദം ശൂനഗുഹ്യോദരം നരം. 12
ഹീനവൎണ്ണബലാഹാരമൌഷധൈരപ്യപാരയേൽ
ഉരോയുക്താ ബഹുശ്ലേഷ്മാ നീലഃ പീതഃ സലോഹിതഃ. 13
സതതം ച്യവതേ യസ്യ ദൂരാത്തം പരിവൎജ്ജയേൽ
പ്രഹൃഷ്ടരോമാ സാന്ദ്രമൂത്രഃ ശൂനഃ കാസജ്വരാൎത്തിതഃ. 14
ക്ഷീണമാംസോ നരോ ദൂരാദുപേക്ഷ്യോ വൈദ്യേന ജാനതാ
ത്രയഃ പ്രകുപിതാ യസ്യ ദോഷാഃ കോഷ്ഠേഭിലക്ഷിതാഃ. 15
കൃശസ്യ ബലഹീനസ്യ നാസ്തി തസ്യ ചികിത്സിതം
ജ്വരാതിസാരൌ ശോഫാന്തേ ശ്വയഥുൎവ്വാ തയോഃ ക്ഷയേ. 16

---

ശോഫപാദൌ തളൎന്നിരിക്കയും ചെയ്യുന്നതായി കണ്ടാൽ ആ രോഗിയെ വൈദ്യൻ ചികിത്സിക്കുന്ന വിഷയത്തിൽനിന്നു തീരെ ഉപേക്ഷിക്കണം * കയ്യുകൾ വീങ്ങുകയും കാലുകൾ വീങ്ങുകയും ഗുഹ്യപ്രദേശവും വയറും വീങ്ങുകയും 13—ശരീരത്തിന്റെ വൎണ്ണബലങ്ങൾ കുറയുകയും ഭക്ഷണം കുറയുകയും ചെയ്യുന്നവനെ വൈദ്യൻ ഔഷധംകൊടുത്തു ചികിത്സിക്കുവാൻ ശ്രമിക്കരുത്. * നെഞ്ഞത്തു കുലുങ്ങലായി കഫമിളകുകയും ആ കഫം നീലവൎണ്ണമായോ പീതവൎണ്ണമായോ രക്തത്തോടുകൂടിയലെന്നാ 14—എല്ലായ്പ്പോഴും കട്ടകട്ടയായി തുപ്പിക്കൊണ്ടിരിക്കുകയും ചെയ്യുന്നതായാൽ ആ രോഗിയെ വൈദ്യൻ അത്യന്തം വൎജ്ജിക്കണം* കലശലായ ചുമയും പനിയുമുള്ളവനു രോമാഞ്ചം സംഭവിക്കുകയും മൂത്രം കൊഴുക്കുകയും ശരീരം ചീൎക്കുകയും മാംസം ക്ഷയിക്കുകയും ചെയ്യുന്നതായി കണ്ടാൽ അറിവുള്ള വൈദ്യൻ ആ രോഗിയെ ദൂരത്തിൽ വൎജ്ജിക്കണം * കാൎശ്യം സംഭവിച്ചവനും ബലഹീനനുമായവന്ന്, വാതപിത്തകഫങ്ങളായ മൂന്നു ദോഷങ്ങളും ഒന്നിച്ചു കോപിച്ചു കോഷ്ഠത്തിൽ സ്ഥിതിചെയ്യുന്നതായി കണ്ടാൽ 16—അവന്നു യാതൊരു ചികിത്സയും ഗുണകരമായി വരുന്നതല്ല എന്നു പ്രത്യേകം ധരിക്കുകയും വേണം * നീരുണ്ടാവുകയും അതു് അല്പം ആശ്വാസപ്പെട്ട നിലയിലാകുമ്പോഴും പനിയും അതിസാരവുംകൂടെ ഉണ്ടാകുകയും ജ്വരാതിസാരരോഗങ്ങളുടെ അവസാനം നീരുവരികയും

ദൌർബ്ബല്യസ്യ വിശേഷേണ നരസ്യാന്തായ ജായതേ
പാണ്ഡുരോഗഃ കൃശസ്യാത്യർത്ഥം തൃഷ്ണയാഭിപരിപ്ലുതഃ. 17
ഡംബരീ കപിതോച്ഛ്വാസഃ പ്രത്യാഖ്യേയോ വിജാനതാ
ഹനുമന്യാഗ്രഹസ്തൃഷ്ണാ ബലഹ്രാസോതിമാത്രയാ. 18
പ്രാണാശ്ചോരസി വർദ്ധന്തേ യസ്യ തം പരിവർജ്ജയേൽ
ഭോജ്യത്യായച്ഛതേ ശക്തിം ന കിഞ്ചിദപി വിന്ദതി. 19
ക്ഷീണമാംസബലാഹാരോ മുമൂർഷുശ്ചിരാന്നരഃ
വിരുദ്ധയോനയോ യസ്യ വിരുദ്ധോപക്രമാ ഭൃശം. 20
വർദ്ധന്തേ ദാരുണാ രോഗാഃ ശീഘ്രം ശീഘ്രം സ ഹന്യതേ
ബലം വിജ്ഞാനമാരോഗ്യം ഗ്രഹണീമാംസശോണിതം. 21

---

17—ഇങ്ങിനെ സംഭവിക്കുന്ന രോഗിക്ക് അത്യന്തം ദൌർബ്ബല്യം സംഭവിച്ചിരിക്കുകയും ചെയ്യുന്നതായിക്കണ്ടാൽ അത് അവൻറെ അവസാനത്തിന്നുള്ളതാണെന്നറിയുകയും വേണം * അത്യന്തം കാർശ്യം സംഭവിച്ചവൻറെ ഉദരം പാണ്ഡുവർണ്ണമായിത്തീരുകയും അവന് അധികമായ തൃഷ്ണ ഉണ്ടാകുകയും കലശലായി എങ്ങിക്കൊണ്ടു ശ്വാസംവലിക്കുകയും ചെയ്യുന്നതായാൽ അവനെ അറിവുള്ള വൈദ്യൻ പ്രത്യാഖ്യാനം ചെയ്യണം * ഹനു (കവിൾ) പ്രദേശങ്ങൾക്കും മന്യകൾക്കും പിടിച്ചുവലിയും സാധാരണ ഒരു തൃഷ്ണാരോഗിക്കുണ്ടാവുന്നതിൽകൂടി അധികമായ തൃഷ്ണ സംഭവിക്കുകയും അതിയായ ബലക്ഷയം വരികയും 19—ഉരസ്സിൽ പ്രാണസഞ്ചാരം—നെഞ്ഞത്തുനിന്നുള്ള ശ്വാസവേഗം വളരെ വർദ്ധിക്കുകയും ചെയ്യുന്നതായിക്കണ്ടാൽ ആ രോഗിയെ വൈദ്യൻ തീരെ വർജ്ജിക്കണം * തളരുകയും ശരീരത്തിന്നായാസംവരികയും യാതൊന്നുകൊണ്ടും സുഖംകിട്ടാതിരിക്കുന്നതായും 20—മാംസവും ബലവും തീരെ ക്ഷയിച്ചതായും യാതൊന്നും അകത്തേക്കു ചെല്ലാത്തതായും കാണുന്നതായാൽ അവൻ അടുത്തസമയത്തിൽ മരിച്ചുപോകുമെന്നു ഗ്രഹിക്കണം * അത്യന്തവിരുദ്ധമായ കാരണങ്ങൾനിമിത്തം ഉണ്ടായിട്ടുള്ളവയും ഒന്നിനെ ചികിത്സിച്ചാൽ മറ്റൊന്നു വർദ്ധിക്കുക, അതിനെ ചികിത്സിക്കുമ്പോൾ വേറെ പലതും കോപിക്കുക 21—ഇങ്ങിനെയുള്ള പല മഹാരോഗങ്ങളും ഏകകാലത്തിൽ വർദ്ധിച്ചുവരുന്നതായാൽ അവകളെല്ലാം അവനെ അതി

ഏതാനി യസ്യ ക്ഷീയന്തേ ക്ഷിപ്രം ക്ഷിപ്രം പ്രയത്നതഃ
വികാരാ യസ്യ വർദ്ധന്തേ പ്രകൃതിഃ പരിഹീയതേ. 22
സഹസാ സഹസാ തസ്യ മൃത്യുർഹരതി ജീവിതം. 22½

തത്ര ശ്ലോകഃ.

ഇത്യേതാനി ശരീരാണി വ്യാധിമന്തി വിവർജ്ജയേൽ
ന ഹ്യേഷു ധീരാഃ പശ്യന്തി സിദ്ധിംകാഞ്ചിദുപക്രമാൽ. 23½

ഇതി ചരകസംഹിതായാം
ഇന്ദ്രിയസ്ഥാനേ
കതമാനിശരീരീയം നാമ ഷഷ്ഠോദ്ധ്യായഃ.

---

വേഗത്തിൽ ഹിംസിക്കുകയും ചെയ്യും * ശരീരബലം വിജ്ഞാനം ആരോഗ്യം ഗ്രഹണി മാംസം രക്തം 22—ഇതുകൾ രോഗാധികാന്നിമിത്തമോ കാരണംകൂടാതെയോ ക്രമത്തിലധികം ക്ഷയിച്ചുവരുന്നതായാൽ അവൻ കാലതാമസംകൂടാതെ മരിച്ചുപോകും * യാതൊരു കാരണവുംകൂടാതെ രോഗങ്ങൾ ക്ഷണത്തിൽ വർദ്ധിക്കുകയും അതുവരെ കണ്ടിരുന്ന സാധാരണസ്വഭാവങ്ങൾ കുറഞ്ഞുകുറഞ്ഞുകാണുകയും ചെയ്യുമ്പോൾ 22½—അവന്റെ ജീവിതത്തെ മൃത്യുദേവൻ ഉടനെ ഹരിക്കുമെന്ന് അറിയുകയും വേണം *

അദ്ധ്യായവിവരണം.

23½—കതമാനിശരീരീയമെന്ന ഈ അദ്ധ്യായത്തിൽ വിവരിച്ച രോഗസ്വഭാവങ്ങളോടുകൂടിയ ശരീരങ്ങളെ വൈദ്യൻ ചികിത്സിക്കാതെ ഒഴിച്ചുവിടണം. ഈവക ദിക്കിൽ ചികിത്സിച്ചതുകൊണ്ടു യാതൊരു പ്രയോജനവുമുണ്ടാകയില്ല എന്നാണ് വൈദ്യശാസ്ത്രത്തിൽ അറിവുള്ള ആചാര്യന്മാരുടെ അഭിപ്രായമെന്നും ധരിക്കണം. ഇങ്ങിനെ വർജ്യങ്ങളായ ചിലരോഗങ്ങളേയും ഈ അദ്ധ്യായത്തിൽ വിവരിച്ചിരിക്കുന്നു എന്നു സാരം *

ഇതി ചരകസംഹിതാവ്യാഖ്യാനേ
വാചസ്പത്യേ
ഇന്ദ്രിയസ്ഥാനേ ഷഷ്ഠോദ്ധ്യായഃ (6)

## അദ്ധ്യായം 7. പന്നരൂപീയം.

അഥാതഃ പന്നരൂപീയമദ്ധ്യായം വ്യാഖ്യാസ്യാമഃ.
ഇതി ഹ സ്മാഹ ഭഗവാനാത്രേയഃ.

ദൃഷ്ട്വാ യസ്യ വിജാനീയാൽ പന്നരൂപാം കുമാരികാം
പ്രതിച്ഛായാമയീമക്ഷ്ണോർന്നൈനമിച്ഛേച്ചികിത്സിതും. 1
ജ്യോത്സ്നായാമാതപേ ദീപേ സലിലാദർശയോരപി
അംഗേഷു വികൃതാ യസ്യ ച്ഛായാ പ്രേതസ്തഥൈവ സഃ. 2
ഛിന്നാ ഭിന്നാകുലാ ഛായാ ഹീനാ വാപ്യധികാപി വാ

---

## അദ്ധ്യായം 7.

1—കാണുന്ന ചരാചരവസ്തുക്കൾ പ്രതിഫലിക്കുന്നതും കൃഷ്ണമിഴിയുടെ മദ്ധ്യത്തിലുള്ളതുമായ കണ്ണിലെ ഉണ്ണി രണ്ടു കണ്ണുകളുടേയും ഒരുപോലെ ഉള്ളിലേക്കു വീണുപോയതുപോലെ—കണ്ണു ഇറുപ്പിച്ചുനോക്കിയാൽ കൃഷ്ണമിഴിയുടെ മദ്ധ്യത്തിൽ കറ സ്ഥലം ഒഴിവായും രോഗിക്കു കാഴ്ചയില്ലാതെയും—കാണുന്നതായാൽ വൈദ്യൻ ഈ രോഗിയെ ചികിത്സിപ്പാൻ തുടങ്ങരുത്. അവനെ ചികിത്സിച്ചതുകൊണ്ടു യാതൊരു പ്രയോജനവുമുണ്ടാവുകയില്ല എന്നു സാരം. 'ധ്വസ്തം ഭ്രഷ്ടം സ്കന്നം പന്നം ച്യുതം ഗളിതം' എന്ന് അമരസിംഹൻ * 2—നിലാവുവെളിച്ചത്തിലും വെയിലത്തും വിളക്കിന്റെ വെളിച്ചമുള്ള ദിക്കിലും വെള്ളത്തിലും കണ്ണാടിയിലും കാണുന്നതായ ഛായ (നിഴൽ) ആരുടേതായാലും അംഗങ്ങളിൽ വികൃതിയോടുകൂടെ—ശിരസ്സ് കൈകാൽമുതലായവയിൽ ചിലതില്ലാതെയോ അല്ലെങ്കിൽ ചിലത് അധികമായോ ചില അവയവങ്ങൾ ഉള്ളതോ മററു വികൃതസ്വഭാവത്തിലോ കാണുക അവൻ പ്രേതതുല്യനാകുന്നു * 3-4—ആ ഛായാഭേദത്തെത്തന്നെ വിവരിക്കുന്നു:—എന്തെങ്കിലും ഒരുഭാഗം മുറിച്ചുകളഞ്ഞതുപോലെയോ ഒരു ഭാഗം പി

മദ്ധ്യമല്പം മഹച്ചേതി പ്രമാണം ത്രിവിധം നൃണാം. 6
പ്രതിപ്രമാണസംസ്ഥാനാ ജലാദർശാതപാദിഷു
ഛായാ യാ സാ പ്രതിച്ഛായാ യാ ച വർണ്ണപ്രഭാശ്രയാ. 7
ഖാദീനാം പഞ്ച പഞ്ചാനാം ഛായാ വിവിധലക്ഷണാഃ
നാഭസീ നിർമ്മലാനീലാ സസ്നേഹാ സപ്രഭേവ ച. 8
രൂക്ഷാ ശ്യാവാരുണാ യാ തു വായവീ സാ ഹതപ്രഭ

---

ശരീരത്തിലും— അതാതു മനുഷ്യരുടെയും പ്രകൃതിവ്യത്യാസാദി കാരണം നിമിത്തം മദ്ധ്യം, അല്പം, മഹത്ത് ഇങ്ങിനെ മൂന്നു തരത്തിലായിരിക്കുകയും ചെയ്യും. * 7—വെള്ളം കണ്ണാടി വെയില് മുതലായതിൽ അതാതിന്റെ അവസ്ഥാനുസാരേണയുള്ള വലിപ്പത്തിലും ആകൃതിയിലും കാണുന്ന ഛായ യാതൊന്നോ കാണുക അതും വർണ്ണപ്രഭകളെ ആശ്രയിച്ച ഛായയും പ്രതിച്ഛായയാകുന്നു *

8—ശരീരത്തിലെ പഞ്ചമഹാഭൂതങ്ങളുടെ താരതമ്യംനിമിത്തം ഏററക്കുറവായി സംഭവിക്കുക അതു ഛായയുമാകുന്നു. ഈ ഛായ നാഭസി, വായവി, ആഗ്നേയി, ആംഭസി, പാർത്ഥിവി എന്നു അഞ്ചു തരത്തിലുമായിരിക്കും. അതിൽ ഓരോന്നിന്നും പല ലക്ഷണങ്ങളുമുണ്ടായിരിക്കും. നാഭസി മുതലായ ഛായകളുടെ പ്രത്യേകലക്ഷണം അനുപദംതന്നെ വിവരിക്കുന്നുണ്ട് * ക. നാഭസി—നിർമ്മലവും അല്പം നീലവർണ്ണത്തോടുകൂടിയതും സ്നിഗ്ദ്ധമായതും (മിനുമിനുപ്പുള്ളതും) പ്രഭ പുറപ്പെടുന്ന വസ്തുവിനെപ്പോലെയുള്ളതും (ഉൾപ്പുള്ളതും) ആയിരിക്കും * 9—ഖ. വായവി—രൂക്ഷവും (പരുപരുപ്പുള്ളതും) കരിവാളിച്ച നിറമോ അരുണവർണ്ണമോ ആയിട്ടുള്ളതും പ്രഭ നശിച്ചതും (ജ്വലിപ്പിക്കുന്ന അഗ്നിയോട് ചേർത്ത് കരിഞ്ഞ് പോലെ ഉള്ളതും) ആയ പ്രഭ യാതൊന്നോ അതു വായവിയായ പ്രഭയാകുന്നു * ഗ. ആഗ്നേയി—ഇതു വിശുദ്ധമായ—രക്തഗൗരാദി സൗന്ദര്യമുള്ള രക്തവർണ്ണമുള്ളതും ജ്വലിച്ചു കൊണ്ടിരിക്കുന്ന സൂര്യൻ അഗ്നി മുതലായവകളുടെ പ്രഭപോലെയു

വിശുദ്ധരക്താ ത്വാഗ്നേയീ ദീപ്താഭാ ദൎശനപ്രിയാ. 9
ശുദ്ധവൈഡൂൎയ്യവിമലാ സുസ്നിഗ്ദ്ധാ ചാംഭസീ മതാ
സ്ഥിരാ സ്നിഗ്ദ്ധാ ഘനാ ശ്ലക്ഷ്ണാ ശ്യാമാ ശ്വേതാ ച പാൎത്ഥിവീ. 10
വായവീ ഗൎഹിതാ ത്വാസാം ചതസ്രഃ സ്യുഃ സുഖോദയാഃ
വായവീ തു വിനാശായ ക്ലേശായ മഹതേപി വാ. 11
സ്യാൽ തൈജസീ പ്രഭാ സൎവ്വാ സാ തു സപ്തവിധാ സ്മൃതാ
രക്താ പീതാ സിതാ ശ്യാവാ ഹരിതാ പാണ്ഡുരാസിതാ. 12
താസാം യാഃ സ്യുൎവ്വികാസിന്യഃ സ്നിഗ്ദ്ധാശ്ച വിപുലാശ്ച യാഃ

---

ള്ള പ്രഭയോടുകൂടിയതും അങ്ങിനെ ജ്വലിച്ചുകൊണ്ടിരിക്കുന്നതാണെങ്കിലും കാണുവാൻ വളരെ കൌതുകമുള്ളതുമായിരിക്കും * 10—ആംഭസി—ഇതു ശോണോപലവപനാദികളെക്കൊണ്ടു ശുദ്ധിവരുത്തിയ വൈഡൂൎയ്യത്തെപ്പോലെ വിമലവും വളരെ മിനുമിനുപ്പുള്ളതുമായിരിക്കും * ൧. പാൎത്ഥിവീ—നല്ല സ്ഥിരതയുള്ളതും സ്നിഗ്ദ്ധതയുള്ളതും കട്ടിയായതും മിനുമിനുപ്പുള്ളതും ശ്യാമവൎണ്ണത്തോടുകൂടിയതും ശ്വേതവൎണ്ണമുള്ളതുമായ ഛായ യാതൊന്നോ അതു പൃഥിവീഗുണയുക്തയായ ഛായയാണെന്നും ഗ്രഹിക്കണം * 11—ഈ പറഞ്ഞ അഞ്ചെണ്ണം ഛായകളിൽ വായവിയായതു ഗൎഹിതവും മററു നാലു ഛായകളും ശുഭഫലസൂചകങ്ങളുമാകുന്നു. വായവിയായ ഛായയുണ്ടായാൽ അത് അവന്റെ മരണത്തിന്നോ അല്ലെങ്കിൽ മരണതുല്യമായ മററു വലിയ ക്ലേശങ്ങൾ സംഭവിക്കുവാനോ കാരണമായിത്തീരും. 'വായവീ രോഗമരണക്ലേശായാന്യാസ്സുഖോദയാഃ' എന്നു വാഗ്ഭടാചാൎയ്യനും പറയുന്നു * 12—ഈ പറഞ്ഞ പ്രഭകളെല്ലാം തേജസ്സിന്റെ അംശത്തോടുകൂടിയതുകളാകയാൽ എല്ലാം തൈജസികളാണെന്നും പറയാം. എന്നാൽ അത് രക്തവൎണ്ണമുള്ളത്, മഞ്ഞനിറമുള്ളത്, വെളുത്തത്, കരിവാളിപ്പുള്ളത്, പച്ചനിറത്തോടുകൂടിയത്, പാണ്ഡുരവൎണ്ണമുള്ളത്, കറുത്തത് എന്നിങ്ങിനെ ഏഴുതരത്തിലുമായിരിക്കും * 13—ഈ പറഞ്ഞതുകളിൽ വികാസമുള്ളവയും സ്നിഗ്ദ്ധങ്ങളും വിപുലങ്ങളുമായ പ്രഭകൾ ഏതെല്ലാമാണോ അതുകളെല്ലാം ശുഭഫലപ്ര

ഏതാഃ ശുഭാ രൂക്ഷമലിനാഃ സംക്ഷിപ്താസ്ത്വശുഭോദയാഃ 13
വർണ്ണമാക്രാമതി ഛായാ ഭാസ്തു വർണ്ണപ്രകാശിനീ
ആസന്നാ ലക്ഷ്യതേ ഛായാ ഭാഃ പ്രകൃഷ്ടാ പ്രകാശതേ. 14
നാച്ഛായോ നാപ്രഭഃ കശ്ചിദ്വിശേഷാശ്ചിഹ്നയന്തി തു
നൃണാം ശുഭാശുഭോൽപത്തിം കാലേ ഛായാഃ പ്രഭാശ്രിതാഃ. 15
കാമിലാദ്യൈർവിനാ ചൂർണ്ണം ഗണ്ഡയോർവ്വക്ത്രമാംസതഃ
സന്ത്രാസശ്ചൂർണ്ണഗാത്രാണാം യസ്യ തം പരിവർജ്ജയേൽ. 16

---

ങ്ങളാകുന്നു. രൂക്ഷതയും മാലിന്യവും അതിസൂക്ഷ്മങ്ങളായുമുള്ള പ്രഭകളെല്ലാം അശുഭോദർക്കങ്ങളുമായിരിക്കും * 14—ഛായയ്ക്കും പ്രഭയ്ക്കും തമ്മിലുള്ള വ്യത്യാസത്തെ വിവരിക്കുന്നു:—ഛായയും പ്രഭയും രണ്ടും ശരീരാതിരിക്തങ്ങളാണെങ്കിലും ഛായ ശരീരവർണ്ണത്തെ ആക്രമിച്ചു നില്ക്കുന്നതും, പ്രഭ വർണ്ണത്തെ പ്രകാശിപ്പിക്കുന്നതുമാകുന്നു. ഛായ അടുത്തുചെന്നു നോക്കിയാൽമാത്രം അറിയപ്പെടുന്നതും, പ്രഭ വളരെ ദൂരത്തിന്നു തന്നെ അറിയാവുന്നതുമാകുന്നു. * 15—ഈ ലോകത്തിൽ കാണുന്ന യാതൊരാളും (യാതൊരു വസ്തുക്കളെയും) ഛായയും പ്രഭയും കൂടാതെ യാതൊരു വിശേഷത്തെയും പുറപ്പെടീക്കുകയില്ല. ഒരുവന്നു ഛായയും പ്രഭയും തീരെ നശിച്ചാൽ അവനും നശിച്ചു എന്നു സാരം. മനുഷ്യൎക്കു നല്ലതും ആപത്തും വരുന്ന കാലത്തെ പ്രഭയോടുകൂടിയ ഛായ പ്രകാശിപ്പിക്കുകയും ചെയ്യും. രൂക്ഷതാമാലിന്യാദി ദുർഗ്ഗുണയുക്തയായ പ്രഭയോടുകൂടെ ഛായവിശേഷ ഛായയും ചേരുന്നതായാൽ ആപൽകാലം അത്യാസന്നമായിരിക്കുന്നു എന്നും, വികാസസ്നിഗ്ദ്ധതാദി ഗുണമുള്ള പ്രഭയോടുകൂടെ നൈൎമ്മല്യം ആനീലതാ മുതലായ ഗുണങ്ങളുള്ള ഛായ ചേൎന്നുകണ്ടാൽ ശുഭഫലമാണെന്നും ഗ്രഹിക്കേണമെന്നു വിവേകം *

16— കാമിലാദിരോഗനിമിത്തം കൂടാതെ സംഭവിക്കാവുന്ന മഞ്ഞളിപ്പ് കാളക്കാറു മുതലായതെല്ലാം ചൂർണ്ണമായി കാണുകയും അതേവിധം കാമിലാലക്ഷണമായ വൈവർണ്യാദികൾ ആസ്യത്തിലും സംഭവിക്കുകയും ചെയ്യുമ്പോൾ കവിൾത്തടങ്ങളിലെ മാംസപു

ഉത്ഥാപ്യമാനഃ ശയനാൽ പ്രമോഹം യാതി യോ നരഃ
മുഹുർമ്മുഹുർന്ന സപ്താഹം സ ജീവതി വികത്ഥനഃ. 17
സംസൃഷ്ടാ വ്യാധയോ യസ്യ പ്രതിലോമാനുലോമഗാഃ
വ്യാപന്നാ ഗ്രഹണീ പ്രായഃ സോഽർദ്ധമാസം ന ജീവതി. 18
ഉപദ്രുതസ്യ രോഗേണ കർശിതസ്യാല്പമശ്നതഃ
ബഹുമൂത്രപുരീഷത്വം സ്യാദ്യസ്യ തം പരിവർജ്ജയേൽ. 19
ദുർബ്ബലോ ബഹു ഭുങ്‌ക്തേ യഃ പ്രാഗ്ഭക്താന്നമാതുരഃ

---

പ്പിക്കെ യാതൊരുത്തൻ മോഹഗതിയും വരാതിരിക്കയും ഇടയ്ക്കിടയ്ക്കു ഞെട്ടിത്തെറിക്കയും ശരീരം തൊട്ടുനോക്കിയാൽ പനിയുള്ളതുപോലെ ചൂടുള്ളതായിരിക്കയും ആകുന്നതോ സംഭവിക്കുക അവനെ വൈദ്യൻ തീരെ വർജ്ജിക്കണം * 17—കിടക്കുന്ന ദിക്കിൽനിന്നു പിടിച്ച് എഴുന്നേല്പിച്ചാൽ തന്റേടംകെട്ടു വീഴുകയും ഓർമ്മവന്നാൽ പിന്നെയും ക്ഷണനേരത്തിൽ തന്റേടമില്ലാതാവുകയും പൊമ്പപറയുകയും ചെയ്യുന്നവൻ ആ നിലയിലെത്തിയതിന്റെ ഏഴാം ദിവസം കഴിയുന്നതിന്നുമുമ്പ മരിച്ചുപോകുമെന്നറിയുകയും വേണം * 18— ഒരു രോഗം വമനസാദ്ധ്യമാണ്. മറ്റൊരു രോഗം വിരേചനസാദ്ധ്യമാണ്. ഒന്നു ബൃംഹിപ്പിക്കേണ്ടതാണ്. മറ്റൊന്നു ലംഘിപ്പിക്കേണ്ടതാണ്. ഇങ്ങിനെ അന്യോന്യവിരുദ്ധങ്ങളായ ചികിത്സകൾ ചെയ്യേണ്ടവങ്ങളായ രണ്ടിലധികം വ്യാധികൾ കൂടിച്ചേർന്നിരിക്കുക. ഗ്രഹണിക്ക് (അന്നത്തെ താങ്ങിനിർത്തുന്നതായ അവയവവിശേഷത്തിന്ന്) ബലമില്ലാതെ അല്ലെങ്കിൽ നശിച്ചനിലയിൽ ചെല്ലുന്ന അന്നപാനാദികളെല്ലാം ദഹിയാതെ (ദഹിക്കാതെ) പോവുക ഇങ്ങിനെ കണ്ടാൽ അവൻ പതിനഞ്ചുദിവസം തികച്ചു ജീവിച്ചിരിക്കയില്ല * 19— രോഗബാധാനിമിത്തം കലശലായി ക്ഷീണിച്ചവനും കാർശ്യം സംഭവിച്ചവനും ആഹാരം വളരെ കുറഞ്ഞവനുമായവന്, മൂത്രവും മലവും പാനാശനങ്ങളുടെ പരിമാണത്തിൽനിന്നും എത്രയോ അധികം വർദ്ധിച്ചുകാണുന്നതായാൽ അവനെ വൈദ്യൻ തീരെ വർജ്ജിക്കുകയും വേണം * 20— ശരീരബലം തീരെ ക്ഷയിച്ച

അല്പമൂത്രപുരീഷശ്ച യഥാ പ്രേതസ്തഥൈവ സഃ. 20
വിശിഷ്ടഗുണസമ്പന്നമന്നമശ്നാതി യോ നരഃ
ശശ്വച്ച ബലവൎണ്ണാഭ്യാം ഹീയതേ ന സ ജീവതി. 21
പ്രകൂജതി പ്രശ്വസിതി ശിഥിലഞ്ചാതിസാൎയ്യതേ
ബലഹീനഃ പിപാസാൎത്തഃ ശുഷ്കാസ്യോ ന സ ജീവതി. 22
ഹ്രസ്വഞ്ച യഃ പ്രശ്വസിതി വ്യാവിദ്ധം സ്പന്ദതേ ച യഃ
മൃതമേവ തമാത്രേയോ വ്യാചചക്ഷേ പുനൎവ്വസുഃ. 23
ഊൎദ്ധ്വഞ്ച യഃ പ്രശ്വസിതി ശ്ലേഷ്മണാ ചാഭിരുദ്ധ്യതേ
ഹീനവൎണ്ണബലാഹാരോ യോ നരോ ന സ ജീവതി. 24

---

വൻ, അവൻറെ ആരോഗ്യദശയിൽ ഭക്ഷിച്ചിരുന്നതിലും അധികം അന്നത്തെ ഭക്ഷിക്കുകയും മലമൂത്രങ്ങൾ വളരെ കുറയുകയും ചെയ്യുന്നതായി കണ്ടാൽ അവൻ പ്രേതതുല്യനാണെന്നു നിശ്ചയിക്കണം * 21— ശരീരബലത്തെ വൎദ്ധിപ്പിക്കുന്നതായ ആഹാരത്തെ തന്നെ ശീലിച്ചുവന്നാലും കാലംകൊണ്ട ബലവൎണ്ണങ്ങൾ ക്ഷയിച്ചുവരുന്നതായാൽ അവൻ ജീവിക്കയില്ല * 22— ശരീരബലം ക്ഷയിച്ചവനും കലശലായ പിപാസാരോഗം ബാധിച്ചവനും വായ വറണ്ടുള്ളവനുമായവൻ തവളയെപ്പോലെ മുക്കിമൂളുകയും ശ്വാസത്തിലധികം പ്രശ്വസിക്കുകയും— ഏങ്ങി വലിക്കുകയും അതിസാരം സംഭവിക്കുകയും ചെയ്താൽ അവൻ ജീവിക്കയില്ല എന്നു നിശ്ചയിക്കണം * 23— ശ്വാസഗതിയിൽ അകത്തേക്കുള്ള ഗതി വളരെ കുറച്ചാകുകയും (അഥവാ പുറത്തേക്ക് കലശലായി വലിക്കുകയും അകത്തേക്കു കുറയുകയും) തകരാറായ നിലയിൽ ഇളകുകയും ചെയ്യുന്നതായാൽ അവനെ പുനൎവ്വസുവായ ആത്രേയഭഗവാൻ മരിച്ചവരുടെ കൂട്ടത്തിൽതന്നെയാണ് ഗണിച്ചിരിക്കുന്നത് എന്ന് അറിയുകയും വേണം * 24— ശരീരവൎണ്ണം ബലം ആഹാരം ഇവകൾ ക്ഷയിച്ചവൻ മേല്പോട്ടുമാത്രം ശ്വസിച്ചുതുടങ്ങുകയും ആങ്ങിനെ ശ്വസിക്കുന്നസമയം കഫംകൊണ്ട് ആ ശ്വാസവേഗത്തിനുകൂടി തടവുവരികയും ചെയ്യുന്നതായാൽ ആ മ

നിചിതം യസ്യ മാംസം സ്യാൽ ത്വഗസ്ഥി ചൈവ ദൃശ്യതേ
ക്ഷീണസ്യാന്നകൃതസ്യാസ്യ മാസമായുഃ പരം ഭവേൽ. 29

തത്ര ശ്ലോകഃ.

ഇദം ലിംഗമരിഷ്ടാഖ്യമനേകമഭിജാനിവാൻ
ആയുൎവ്വേദവിദിത്യാഖ്യാം ലഭതേ കുശലോ നരഃ. 30

ഇതി ചരകസംഹിതായാം
ഇന്ദ്രിയസ്ഥാനേ
പന്നരൂപീയം നാമ സപ്തമോദ്ധ്യായഃ.

---

വലിയുകയും ചെറുതാകയോ ചെയ്യുന്നതായി കണ്ടാൽ ആ വികൃതലക്ഷണംകൊണ്ടുതന്നെ അവൻ പ്രേതതുല്യനായിത്തീൎന്നിരിക്കുന്നു എന്നു ഗ്രഹിക്കുകയും വേണം * 29.— ഏതൊരുത്തന്റെ ശരീരത്തിൽ മാംസം പതിവിൽ കുറയാതിരുന്നിട്ടും എല്ലും തോലും വ്യക്തമായി പ്രകാശിച്ചുകാണുകയും ശരീരത്തിനു കലശലായ ക്ഷീണം ബാധിക്കുകയും യാതൊരുതരം ഭക്ഷണവും കഴിക്കാതിരിക്കുകയും സംഭവിക്കുക അവൻ കവിഞ്ഞത് ഒരുമാസത്തിലധികം ജീവിച്ചിരിക്കുകയില്ല *

അദ്ധ്യായവിവരണം.

30.— പന്നരൂപീയമെന്ന ഈ അദ്ധ്യായത്തിൽ ആത്രേയഭഗവാൻ അനേകതരത്തിലുള്ള മരണലക്ഷണങ്ങളെയും വിശദമായി പ്രതിപാദിച്ചിരിക്കുന്നു. അതിനാൽ ഈ വിവരണത്തെ നല്ലവണ്ണം അറിയുന്നവനാണ്, ആയുൎവ്വേദത്തെ അറിയുന്നവൻ എന്നുള്ള പേരു സമ്പാദിക്കുക എന്ന അതും ബുദ്ധിമാനായവൻ ധരിച്ചിരിക്കുകയും വേണം *

ഇതി ചരകസംഹിതാവ്യാഖ്യാനേ
വാചസ്പത്യേ
ഇന്ദ്രിയസ്ഥാനേ സപ്തമോദ്ധ്യായഃ (7)

## അദ്ധ്യായം 8. അവാക്ശിരസീയം.

അഥാതോവാക്ശിരസീയമദ്ധ്യായം വ്യാഖ്യാസ്യാമഃ.
ഇതി ഹ സ്മാഹ ഭഗവാനാത്രേയഃ.

അവാക്ശിരാ വാ ജിഹ്മാ വാ യസ്യ വാ വിശിരാ ഭവേൽ
ജന്തോശ്ഛായാപ്രതിച്ഛായാ നൈനമിച്ഛേൽ ചികിത്സിതും. 1
ജടീഭൂതാനി പക്ഷ്മാണി ദൃഷ്ടിശ്ചാപി നിഗൃഹ്യതേ
യസ്യ ജന്തോർന്ന തം ധീരോ ഭൈഷജ്യേനോപപാദയേൽ: 2
യസ്യ സ്രസ്താനി വർത്മാനി ന സമായാന്തി ശുഷ്യതഃ
ചക്ഷുഷീ ചോപദിഹ്യേതേ യഥാ പ്രേതസ്യ തഥൈവ സഃ. 3
ഭ്രുവോർവ്വാ യദി വാ മൂർദ്ധ്നി സീമന്താവർത്തകാൻ നവാൻ
അപൂർവ്വാനകൃതാൻ വ്യക്താൻ ദൃഷ്ട്വാ മരണമാദിശേൽ. 4

---

### അദ്ധ്യായം 8.

1— ഏതെങ്കിലും ഒരു ജീവിയുടെ നിഴലിൽ അവന്റെ ശിരസ്സു തൂങ്ങിയോ തല വളഞ്ഞോ തലയില്ലാതെയോ കാണുന്നതായാൽ അവനെ ഒരിക്കലും ചികിത്സിക്കുവാൻ ശ്രമിക്കരുത്* 2— പക്ഷ്മങ്ങൾ ജട പിടിക്കുകയും കൺമിഴികൾ അകത്തോട്ടു വലിയുകയും ചെയ്യുന്നതായി കണ്ടാൽ വൈദ്യത്തിൽ നല്ല ഉറപ്പുള്ള വൈദ്യൻ അവനെ ഔഷധംകൊടുത്തു ചികിത്സിക്കുവാൻ ഒരിക്കലും ഉത്സാഹിക്കരുത്* 3— രോഗം മുതലായ കാരണങ്ങൾ നിമിത്തം ശരീരം ക്രമത്തിലധികം ശോഷിച്ചുശോഷിച്ചു വരുന്നവന്റെ കൺപോളകൾ ചീർത്തുകൊണ്ടുതന്നെ ഇരിക്കുകയും കണ്ണുകൾ ചുട്ടുപുകയുകയും ചെയ്യുന്നതായി കണ്ടാൽ അവൻ പ്രേതതുല്യനാണെന്നു ഗ്രഹിക്കണം* 4— പിരികക്കൊടികളുടെ ഇടയിൽക്കൂടെയോ മൂർദ്ധാവിലോ പലപ്രകാരത്തിലുള്ള വളരെ സീമന്തങ്ങളോ— തലമുടി വകഞ്ഞു വെച്ചപോലെ കാണുന്ന മാതിരിയുള്ള രേഖകളോ ചുഴികളോ കാണു

ത്ര്യഹമേതേന ജീവന്തി ലക്ഷണേനാതുരാ നരാഃ
ആരോഗ്യാണാം പുനസ്തസ്മാൽ ഷഡ്രാത്രം പരമുച്യതേ. 5
ആയമ്യോൽപാടിതാൻ കേശാൻ യോ നരോ നാവബുധ്യതേ
അനാതുരോ വാ രോഗീ വാ ഷഡ്രാത്രം നാതിവർത്തതേ. 6
യസ്യ കേശാ വിനാഭ്യംഗാ ദൃശ്യന്തേഭ്യക്തസന്നിഭാഃ
ഉപരുദ്ധായുഷം ജ്ഞാത്വാ തം ധീരഃ പരിവർജ്ജയേൽ. 7
ഗ്ലായതോ നാസികാവംശഃ പൃഥുത്വം യസ്യ ഗച്ഛതി

---

കയും ഒരു സീമന്താവർത്തകങ്ങൾ മേൽ ഇല്ലാത്തവയും അകൃത്രിമങ്ങളും വ്യക്തിയുള്ളവയുമായി കാണുകയോ ചെയ്യുന്നതായാൽ അവന്റെ മരണം സമീപിച്ചിരിക്കുന്നു എന്നും ഗ്രഹിക്കണം* 5— ഈ പറഞ്ഞ ലക്ഷണങ്ങളെല്ലാം ദീനം പിടിച്ചു കിടക്കുന്നവനു കാണുന്നതായാൽ അവൻ മൂന്നുദിവസം മുഴുവൻ ജീവിച്ചിരിക്കയില്ല. യാതൊരു രോഗവും കൂടാതെയിരിക്കുന്നവൎക്ക് ഈ ലക്ഷണം കാണുന്നതായാൽ അവന്റെ ജീവിതദശയുടെ പരമാവധി ആറുദിവസമായിരിക്കുമെന്നാണ് പൂൎവ്വാചാൎയ്യന്മാരുടെ മതം* 6— തലയിലെ രോമം ചുററിപ്പിടിച്ചു വലിച്ചു പറിച്ചെടുക്കുന്നതിനെ എത്രെങ്കിലും രോഗമുള്ളവനോ സ്വസ്ഥനോ ആയ ഏതൊരുത്തനാണോ ലേശം പോലും അറിയാതിരിക്കെ അവൻ അന്നുമുതൽ ആറുദിവസം കഴിയുന്നതിനുമുമ്പ മരിച്ചുപോകും* 7— എണ്ണ തേയ്ക്കാതുള്ള നിമിത്തം പാറിപ്പറന്ന തലമുടിയോടുകൂടിയവന്റെ കേശങ്ങൾ അഭ്യംഗം ശീലിക്കാതെതന്നെ എണ്ണ തേച്ചതുപോലെ സ്നിഗ്ദ്ധതയുള്ളതായി കാണുന്നതായാൽ അവന്റെ ആയുസ്സ് അവസാനിച്ചിരിക്കുന്നു എന്നറിയുകയും അവനുള്ള യാതൊരു രോഗത്തിനും ചികിത്സിക്കാതിരിക്കുകയുമാണ് ബുദ്ധിമാനായ വൈദ്യൻ ആചരിക്കേണ്ടത്*

8— രോഗംനിമിത്തം ക്ഷീണിച്ചവന്റെ നാസികാവംശം (മൂക്ക്) മററ് അവയവങ്ങളെപ്പോലെ മെലിയാതിരിക്കുന്നു എന്നു മാത്രമല്ല മുമ്പുള്ളതിലും കവിഞ്ഞു പുഷ്ടിപ്പെടുകയും രോഗിയുടെ ശരീ

അശൂനഃ ശൂനസങ്കാശഃ പ്രത്യാഖ്യേയഃ സ ജാനതാ. 8
അത്യർത്ഥവിവൃതാ യസ്യ യസ്യ ചാത്യർത്ഥസംവൃതാ
ജിഹ്മാ വാ പരിശുഷ്കാ വാ നാസികാ ന സ ജീവതി. 9

മുഖം ശബ്ദസ്വരവർണ്ണാദ്യാ ശുക്ലശ്യാവാതിലോഹിതൌ
വികൃതൌ യസ്യ വാ നീലൌ ന സ രോഗാദ്വിമുച്യതേ. 10
അസ്ഥിശ്വേതാ ദ്വിജാ യസ്യ പുഷ്പിതാഃ പങ്കസംവൃതാഃ
വികൃത്യാ ന സ രോഗം തം വിഹായാരോഗ്യമശ്നുതേ. 11
സ്തബ്ധാ നിശ്ചേതനാ ഗുർവ്വീ കണ്ടകാപചിതാ ഭൃശം

---

രത്തിന്നു ചീർപ്പില്ലെങ്കിലും മൂക്ക് അല്പം ചീർത്തിരിക്കുകയും ചെയ്യുതായി കണ്ടാൽ അറിവുള്ള വൈദ്യൻ ആ രോഗിയെ പ്രത്യാഖ്യാനം ചെയ്യുകയുംവേണം. 9— മൂക്ക്, സാമാന്യത്തിലധികം വിടർന്നിരിക്കുകയോ വളരെ അടഞ്ഞിരിക്കുകയോ വളയുകയോ വാളുകയോ ചെയ്യുതായികണ്ടാൽ അവൻ ജീവിക്കുകയില്ല എന്നു നിശ്ചയിക്കാം.

10— അക്ഷരങ്ങൾ ഉറയ്ക്കാതെ അവ്യക്തമുച്ചരിക്കുകയും ചുണ്ടുകൾ അത്യന്തം ശുക്ലവർണ്ണങ്ങളോ ശ്യാവവർണ്ണങ്ങളോ അധികം രക്തവർണ്ണങ്ങളോ ആയിരിക്കുകയും കണ്ടാൽ പ്രാകൃതങ്ങളല്ലെന്നു തോന്നത്തക്കവിധം വികൃതങ്ങളായിത്തീരുകയും നീലവർണ്ണം ബാധിക്കുകയും ചെയ്താൽ അവൻ അപ്പോഴുള്ള രോഗംമാറി വീണ്ടെടുക്കുകയില്ല. ആ രോഗംനിമിത്തം മരിച്ചുപോകുമെന്നു സാരം. 11— ആരുടെ പല്ലുകളിലാണോ രോഗബാധനിമിത്തം വെണ്ണപോലെ പല്ലുതേയ്ക്കാതിരുന്നാൽകൂടെ അസ്ഥിപോലെ വെളുത്ത നിറംവരികയോ പൂവ്വു പുറപ്പെടുകയോ ചളി കട്ടിയായി ഉറച്ചുനില്ക്കുകയോ ചെയ്യുക ഈ വികൃതികളിൽ ഏതെങ്കിലും സംഭവിച്ചാൽ അവന്ന് അപ്പോഴുള്ള രോഗം മാറി ആരോഗ്യം കിട്ടുകയില്ല എന്നു നിശ്ചയിക്കാം. 12— നാവ്, സ്തംഭിച്ചും ചേതനയില്ലാതെയും—സ്വാതന്ത്ര്യം വ്യാപാരം ചെയ്യുവാനുള്ള ശക്തി ക്ഷയിച്ചും കനമുള്ളതായും സംഭവിക്കുകയും ആ നാവിന്മേലാസകലം മുള്ളു പുറപ്പെടുകയും കരിവാളിക്ക

ശ്യാവാ ശുഷ്കാഥവാ ശൂനാ പ്രേതജിഹ്വാ വിസർപ്പിണീ. 12
ദീർഘമുച്ഛ്വസ്യ യോ ഹ്രസ്വം നരോ നിശ്വസ്യ താമ്യതി
ഉപരുദ്ധായുഷം ജ്ഞാത്വാ തം ധീരഃ പരിവർജ്ജയേൽ. 13
ഹസ്തൗ പാദൗ ച മന്യേ ച താലു ചൈവാതിശീതളം
ഭവത്യായുഃക്ഷയേ ക്രൂരമഥവാപി ഭവേന്മൃദു 14
ഘട്ടയൻ ജാനുനാ ജാനു പാദാവുദ്യമ്യ പാതയൻ
യോപ്യാസ്യതി മുഹുർവ്വക്ത്രമാതുരോ ന സ ജീവതി. 15
ദന്തൈഃ ഛിന്ദൻ നഖാഗ്രാണി നഖൈഃ ഛിന്ദൻ ശിരോരുഹാൻ

---

കയും സ്വന്തം ഉള്ള നിലയിൽനിന്നും ഉണങ്ങി ചുങ്ങിയപോലെ ചെറുതാവുകയോ ചീർക്കുകയോ ചെയ്യുതായും വേണ്ടതിലധികം പുറത്തേക്ക നീട്ടുകയും അകത്തേക്ക വലിക്കുകയും ചെയ്യുന്നതായുംകണ്ടാൽ ആ ജിഹ്വ പ്രേതജിഹ്വയാണെന്ന്— അവൻ മൃതപ്രായനാം അവന്റെ നാവ് മരിച്ചവന്റെ നാവുപോലെ ഉള്ളതുമാണെന്നറിയുകയുംവേണം*

13— മേല്പോട്ട കലശലായി ശ്വാസംവലിക്കുകയും കീഴ്പോട്ട കുറച്ചുമാത്രം ശ്വസിക്കുകയും അതുനിമിത്തം തളരുകയും ചെയ്യുന്നവനെ ആയുസ്സു ക്ഷയിച്ചവനാണെന്നറിയുകയും അവനെ വർജ്ജിക്കുകയുമാണ് വൈദ്യൻ ചെയ്യേണ്ടത്. ഇതിനെതന്നെയാണ് മരിന്നവന്റെ ശ്വാസമെന്ന പറയുന്നതെന്നും ഗ്രഹിക്കേണ്ടതാകുന്നു *
14— മരണകാലം സമീപിച്ചാൽ കൈകളും കാലുകളും മന്യകളും താലുപ്രദേശം ഇവിടങ്ങളിലെല്ലാം അതിയായ ശൈത്യം ബാധിക്കുകയും ക്രൂരതയോ മാർദ്ദവമോ സംഭവിക്കുകയും ചെയ്യും *

15—ഒരു കാൽമുട്ടുകൊണ്ടു മറ്റേ മുട്ടിന്മേൽ അടിക്കുകയും കാലുപൊക്കി നിലത്തടിയ്ക്കുകയും പിന്നെയും പിന്നെയും കിടന്ന വട്ടം തിരിയുകയും ചെയ്യുന്ന രോഗി പിന്നെ ജീവിക്കുകയില്ല എന്നും അറിയുകയും വേണം * 16—ദീനംപിടിച്ചു കിടക്കുമ്പോൾ കൈകളിൽ വളർന്നിരിക്കുന്ന നഖങ്ങളെ കടിച്ചുപൊളിക്കുകയും നഖങ്ങൾ

കാഷ്ഠേന ഭൂമിം വിലിഖൻ ന രോഗാൽ പരിമുച്യതേ. 16
ദന്താൻ ഖാദതി യോ ജാഗ്രദസ്വസ്ഥോ വിതുദൻ ഹസൻ
വിജാനാതി ന ചേദ്ദുഃഖം ന സ രോഗാദ്വിമുച്യതേ. 17
മുഹുർഹസൻ മുഹുഃ ക്ഷ്വേഡൻ ശയ്യാം പാദേന ഹന്തി യഃ
ഉച്ചൈഃ ഛിദ്രാണി വിമൃശന്നാത്മനോ ന സ ജീവതി. 18
യൈരഭിനന്ദതി പുരാ ഭാവൈഃ സമേതൈഃ പരമാം രതിം
തൈരേവാരമമാണസ്യ ഗ്ലാസ്നോർമ്മരണമാദിശേൽ. 19
ന ബിഭർത്തി ശിരോ ഗ്രീവാം ന പൃഷ്ഠം ഭാരമാത്മനഃ
ന ഹനൂ പിണ്ഡമാസ്യസ്ഥമാതുരസ്യ മുമൂർഷതഃ. 20
സഹസാ ജ്വരസന്താപസ്തൃഷ്ണാ മൂർച്ഛാ ബലക്ഷയഃ

---

കൊണ്ടു തലമുടി നുള്ളി പൊട്ടിക്കുകയും വല്ല കൊള്ളിക്കഷണംമറ്റുംകൊണ്ടും നിലത്തു വരയ്ക്കുകയും ചെയ്യുന്നതായി കണ്ടാൽ അവൻ്റെ രോഗം മാറുകയില്ലെന്നു നിശ്ചയിക്കണം. * 17— ഉണർന്നിരിക്കുമ്പോഴും തന്നെ പല്ലുകടിക്കുകയും വിസ്താരത്തിൽ (കാരണംകൂടാതെ) കരയുകയും ചിരിക്കുകയും യാതൊന്നുതരം ദുഃഖത്തെയും തിരിച്ചറിയാതിരിക്കുകയും ചെയ്യുന്നതായാൽ അവൻ്റെ ആ രോഗം മാറുകയില്ല എന്നറിയണം.* 18— കാരണംകൂടാതെ കൂടക്കൂടെ പൊട്ടിച്ചിരിക്കുകയും ഇടയ്ക്കിടയ്ക്കു സിംഹനാദം ചെയ്യുകയും വിരിപ്പിൽ കാലിട്ട് അടിക്കുകയും ശരീരച്ഛിദ്രങ്ങളെ ധാരാളമായി തപ്പിനോക്കുകയും ചെയ്യുന്ന ആ രോഗിയും ജീവിക്കുകയില്ല*

19— രോഗമൊന്നുംകൂടാതെ സുഖമായിരുന്നിരുന്നകാലത്ത് ഏതെല്ലാം ഭാവങ്ങളെക്കൊണ്ടെല്ലാം അതിയായ സന്തോഷം വന്നിരുന്നുവോ ആ വക ഭാവങ്ങൾകൊണ്ടു യാതൊരു സന്തോഷവും സംഭവിക്കാത്തവനായ രോഗി ആ രോഗം നിമിത്തം മരിച്ചുപോകുമെന്നു നിശ്ചയിക്കാം * 20— കഴുത്തിന്നു തലയെ താങ്ങുവാനുള്ള ശക്തിയില്ലാതാവുകയും തണ്ടെല്ലിന്നു ശരീരത്തെ താങ്ങുവാനുള്ള ശക്തി ക്ഷയിക്കുകയും ഹനുക്കൾക്ക് വായിൽവെച്ചിരിക്കുന്ന ഭക്ഷണ

വിശ്ലേഷണഞ്ച സന്ധീനാം മുമൂർഷോരുപജായതേ. 12
ഗോസർഗ്ഗേ വദനാദ്യസ്യ സ്വേദഃ പ്രച്യവതേ ഭൃശം
ശ്ലേഷ്മോപഹതകണ്ഠസ്യ ദുർല്ലഭം തസ്യ ജീവിതം. 22
നോപൈതി കണ്ഠമാഹാരോ ജിഹ്വാ കണ്ഠമുപൈതി ച
ആയുഷ്യന്തം ഗതേ ജന്തോർബ്ബലഞ്ച പരിഹീയതേ. 23
ശിരോ വിക്ഷിപതേ കൃച്ഛ്രാന്നധാരയതി പ്രപാണികേ
ലലാടപ്രസ്രുതസ്വേദോ മുമൂർഷുഃ ശ്ലഥബന്ധനഃ. 24

തത്ര ശ്ലോകഃ.

ഇമാനി ലിംഗാനി നരേഷു ബുദ്ധിമാൻ
വിഭാവയേദ്യോഽവഹിതോ മുമൂർഷുഷു

---

പോലും ഇറക്കുന്നതുവരെ പുറത്തേക്കാകാതെ സൂക്ഷിക്കുവാനുള്ള ശക്തിയില്ലാതാവുകയും ചെയ്താൽ ഉടനെ മരിച്ചുപോകും * 21—യാതൊരു കാരണവുംകൂടാതെ പനി ഉണ്ടാകുകയും തന്നിമിത്തം സങ്കോചവും ദാഹവും മോഹാലസ്യവും ബലക്ഷയവും സന്ധികൾക്ക് അയവും സംഭവിക്കുകയും മുമൂർഷുവിന്നുണ്ടാകുന്ന പ്രത്യക്ഷലക്ഷണമാണെന്നും ഗ്രഹിക്കണം * 22—കഫജ്വരം അതിയായി ബാധിച്ചവന്റെ മുഖത്ത് അതിരാവിലെ കലശലായി വിയർത്തൊലിക്കുന്നതായാൽ അവന്റെ ജീവിതം ദുർല്ലഭമാകുന്നു * 23—ഏതുതരം ആഹാരവും കീഴ്പോട്ട് ഇറങ്ങാതാവുകയും നാവ് തൊണ്ടയിലേയ്ക്ക് ഇറങ്ങിപ്പോകുകയും ശരീരബലം ക്ഷയിക്കുകയും ചെയ്യുന്നതായി കണ്ടാൽ അവന്റെ ആയുസ്സു തീരെ ക്ഷയിച്ചിരിക്കുന്നു എന്നറിയുകയും വേണം * 24—കയ്യുകളും പാദത്തിന്മീതിയിട്ടുംകൊണ്ടു വളരെ ആയാസത്തോടുകൂടെ തലയിട്ടു പിരളുകയും നെറ്റിയിന്മേൽ മാത്രം വിയർക്കുകയും ചെയ്യുന്നതായാൽ അവന്റെ സന്ധിബന്ധങ്ങളെല്ലാം അയഞ്ഞിരിക്കുന്നു എന്നും അവൻ മരിക്കുവാൻ തെയ്യാറായിരിക്കുന്നു എന്നും അറിയണം *

അദ്ധ്യായവിവരണം.

25—അവാക്ശിരസീയമെന്ന ഈ അദ്ധ്യായത്തിൽ വിവരി

ആയുഃപരാന്തോ വ്യാധിരനേന ജ്ഞേയസ്തസ്യ വിജാനതാ. 1
വിസ്രംസഃ പരിക്ഷീണസ്യ സംവിദ്ധോ വ്യാധിഭിശ്ച യഃ
ഉപദ്രവയുതം ജ്ഞാത്വാ തം ധീരഃ പരിവർജ്ജയേൽ. 2
ഹരിതാശ്ച സിരാ യസ്യ രോമകൂപാശ്ച സംവൃതാഃ
സോമ്ലാഭിലാഷീ പുരുഷഃ പിത്താന്മരണമശ്നുതേ. 3
ശരീരാന്താശ്ച ശോഷന്തേ ശരീരഞ്ചോപശുഷ്യതി
ബലഞ്ച ഹീയതേ യസ്യ രാജയക്ഷ്മാ ഹിനസ്തി തം. 4
അംസാഭിതാപോ ഹിക്കാ ച ഛർദ്ദനം ശോണിതസ്യ ച
ആനാഹഃ പാർശ്വശൂലഞ്ച ഭവത്യന്തായ ശോഷിണഃ. 5

---

ന്നങ്ങളുമായിത്തീരുകയും ചെയ്യുന്നതായാൽ, അറിവുള്ള വൈദ്യൻ അവൻ്റെ രോഗം ആ രോഗിയുടെ അവസാനത്തിന്നു വന്നതാണെന്ന് അറിയുകയും വേണം * 2—അനേകം ഉപദ്രവങ്ങളുള്ള വ്യാധികൾ ബാധിക്കയും അതുകൾ നിമിത്തം തൻ്റെടക്കേടും വായുവറിച്ചലും സംഭവിക്കയും ചെയ്യുന്നതായി കണ്ടാൽ ധീരനായ വൈദ്യൻ അവൻ്റെ ആയുസ്സ് അവസാനിക്കാറായി എന്ന് അറിയുകയും അവനെ ചികിത്സിക്കുവാൻ തുടങ്ങാതിരിക്കുകയും വേണം *

3—ശരീരത്തിൽ പച്ചനിറത്തിലുള്ള സിരകൾ പൊന്തുകയും രോമകൂപങ്ങൾ അടയുകയും—വിയർപ്പു പുറപ്പെടാതിരിക്കുകയും പുളിയുള്ള പദാർത്ഥത്തിൽ അത്യാഗ്രഹം ജനിക്കുകയും ചെയ്യുന്നതായി കണ്ടാൽ അവൻ പിത്തകോപംനിമിത്തമുള്ള ഏതെങ്കിലും രോഗം പിടിപെട്ടു മരിച്ചുപോകുമെന്നറിയണം * 4—ശരീരാവയവാന്തങ്ങളായ കാലിൻ്റെ പടം കൈപ്പടം ശിരസ്സു മുതലായവ പൂർവ്വാധികം ശോഷിക്കുകയും ശരീരം മെലിയുകയും ബലം കുറഞ്ഞുവരികയും ചെയ്യുന്നതായി കണ്ടാൽ അവനെ രാജയക്ഷ്മാവ് തുടങ്ങുമെന്നും ആ രോഗം അവനെ ഹനിക്കുമെന്നും തീർച്ചപ്പെടുത്താം *

5—രാജയക്ഷ്മാവുള്ളവന്നു ചുമലിൽ ചുട്ടുനീറലും ഇക്കിട്ടവും ചോര ഛർദ്ദിക്കുകയും മേൽവയറുവീർക്കലും വാരിഭാഗത്തു-വേദനയും സംഭ

വാതവ്യാധിരപസ്മാരീ കുഷ്ഠീ ശോഫീ തഥോദരീ
ഗുല്മീ ച മധുമേഹീ ച രാജയക്ഷ്മീ ച യോ നരഃ. 6
അചികിത്സ്യാ ഭവന്ത്യേതേ ബലമാംസക്ഷയേ സതി
അന്യേഷ്വപി വികാരേഷു താൻ ഭിഷക് പരിവൎജ്ജയേൽ. 7
വിരേചനഹൃതാനാഹോ യസ്തൃഷ്ണാനുഗതോ നരഃ
വിരിക്തഃ പുനരാദ്ധ്മാതി യഥാ പ്രേതസ്തഥൈവ സഃ. 8
പേയം പാതും ന ശക്നോതി കണ്ഠസ്യ ച മുഖസ്യ ച
ഉരസശ്ച വിബന്ധത്വാദ്യോ നരോ ന സ ജീവതി. 9

---

വികൎണ്ണനായാൽ ഈ ഉപദ്രവങ്ങളോടുകൂടിയ രാജയക്ഷ്മാവ് അവന്റെ അവസാനത്തിന്നുള്ളതാണെന്നറിയുകയും വേണം * 6.7—വാതവ്യാധിയുള്ളവൻ അപസ്മാരമുള്ളവൻ കുഷ്ഠരോഗി നീരുള്ളവൻ മഹോദരം പിടിച്ചവൻ ഗുന്മരോഗമുള്ളവൻ മധുമേഹം തുടങ്ങിയവൻ രാജയക്ഷ്മാവുള്ളവൻ ഇവരെല്ലാം ബലവും മാംസവും ക്ഷയിച്ചു കണ്ടാൽ ഇവൎക്കു ചികിത്സിച്ചിട്ടു യാതൊരു പ്രയോജനവുമില്ല. മററു രോഗങ്ങൾ ബാധിച്ചവൎക്കും ബലമാംസക്ഷയം സംഭവിച്ചുപോയാൽ പിന്നെ ചികിത്സിച്ചിട്ടു പ്രയോജനമില്ല. ഇവിടെ വാതവ്യാധി മുതലായ രോഗങ്ങളെ പ്രത്യേകം വിവരിക്കകയാൽ അതുകളിൽ ബലമാംസക്ഷയംവന്നാൽ ചികിത്സകൊണ്ടു യാതൊരു ഫലവുംസിദ്ധിക്കുകയില്ല എന്നും മററുള്ളതുകളിൽ ചിലതു ഭേദപ്പെട്ടു എന്നു വരാമെന്നും അൎത്ഥം. അതിനാൽ ഈ വക രോഗികളെ വൈദ്യൻതീരെ ഉപേക്ഷിക്കണം.8—വിരേകംശീലിച്ച വയറുവീൎപ്പിനെക്കളഞ്ഞതത്സമയം കലശലായ ദാഹം തുടങ്ങുകയും വിരേചനം വരുവാൻ ശീലിച്ച മരുന്നിന്റെവീൎയ്യം നിന്നാൽ പിന്നെയും വയറുവീൎക്കുകയും ചെയ്യുന്നവൻ പ്രേതതുല്യൻ തന്നെയാകുന്നു * 9—കഴുത്തിലും വായയിലും നെഞ്ഞത്തുമുള്ള തടവുനിമിത്തം പേയവസ്തുക്കളെ പാനംചെയ്യുവാൻ കൂടെ—വെള്ളം കുടിക്കുവാൻ കൂടെ കഴിയാതെയായിത്തീൎന്നവൻ അധികസമയം ജീവിച്ചിരിക്കുകയില്ല * 10—സ[illegible]ത്തിന്നബ

സ്വഭാവ്യാദ്വിപ്ലവീഭാവം ഹാനിര്യസ്യ ബലവർണ്ണയോഃ
രോഗവൃദ്ധിമയുക്ത്യാ ച ദൃഷ്ട്വാ മരണമാദിശേൽ. 10
ഊർദ്ധ്വശ്വാസം ഗതോഷ്മാണം ശൂലോപഹതവംക്ഷണം
ശർമ്മ ചാനധിഗച്ഛന്തം ബുദ്ധിമാൻ പരിവർജ്ജയേൽ. 11
അപസ്വരം ഭാഷമാണം പ്രാപ്തം മരണമാത്മനഃ
ശ്രോതാരഞ്ചാപ്യശബ്ദസ്യ ദൂരതഃ പരിവർജ്ജയേൽ. 12
യം നരം സഹസാ രോഗോ ദുർബ്ബലം പരിമുഞ്ചതി
സംശയപ്രാപ്തമാത്രേയോ ജീവിതം തസ്യ മന്യതേ. 13
അഥ ചേൽ ശാന്തമന്യസ്യ യാവച്ചാന്നം പ്രണിപാതതഃ

---

ലം കാണുകയും—ഒച്ച പൊങ്ങി പുറപ്പെടാതാവുകയും ബലവർണ്ണങ്ങൾ ക്ഷയിക്കുകയും രോഗവൃദ്ധിക്ക് സ്വഭാവത്തെ നല്ലവണ്ണം ആലോചിച്ച് അതുകൾക്ക് അനുഗുണമായ ചികിത്സ നല്ലവണ്ണം ചെയ്തിട്ടും രോഗം വർദ്ധിക്കുകയും ചെയ്യുന്നതായി കണ്ടാൽ അവൻ ഉടനെ മരിച്ചുപോകുമെന്ന നിശ്ചയിക്കുകയും വേണം *

11—ശ്വാസം മേല്പോട്ടുതന്നെ വലിക്കുകയും (കീഴ്പോട്ടു ശ്വാസഗതിയില്ലാതാവുകയും) ശരീരത്തിലെ ഊഷ്മാവ്—ചൂട് തീരെ നശിക്കുകയും വേദന നിമിത്തം ഒടിപ്രദേശം വേറിട്ടുപോകുന്നതായി തോന്നുകയും യാതൊന്നുകൊണ്ടും സുഖം കിട്ടാതിരിക്കുകയും ചെയ്യുന്നതായി കണ്ടാൽ ബുദ്ധിമാനായ വൈദ്യൻ ആ രോഗിയെ തീരെ വർജ്ജിക്കണം * 12—'അയ്യോ ഞാൻ ഇപ്പോൾ മരിക്കും. ഞാനിനി ജീവിക്കുകയില്ല' എന്നിങ്ങനെ ഞരങ്ങിക്കൊണ്ട് പറയുകയും ഇല്ലാത്തതായ ശബ്ദങ്ങളെ കേൾക്കുകയും ചെയ്യുന്നവനെ വൈദ്യൻ അകലെ ഉപേക്ഷിക്കണം * 13—രോഗം നിമിത്തം തീരെ ശരീരബലം ക്ഷയിച്ചു കിടക്കുന്ന രോഗിക്ക യാതൊരു വിശേഷകാരണവും കൂടാതെ—തക്കതായ ചികിത്സ ചെയ്യാതെതന്നെ ആ രോഗം ക്ഷണത്തിൽ വിട്ടുമാറുന്നതായാൽ അവൻ്റെ ജീവിതം വളരെ സംശയമാണെന്നാണ് ആത്രേയഭഗവാൻ്റെ അഭിപ്രായം * 14,15—ഇങ്ങിനെ ക്ഷണത്തിൽ രോഗം മാറിയവൻ്റെ ക്ഷീണനി

രസനാദ്യാഭിരിഷ്ടാന്നാനൈശ്ചാദ്യാദിശോധനം. 14
മാംസരസം ചൈനം ഭുക്ത്വാ വിരേകസ്യാസ്യ ഭോജനഃ
തമസ്യോരന്യത്ർത്ഥ്വവിരമൈശ്ച ദുൎല്ലഭം തസ്യ ജീവിതം. 15
നിഷ്ഠ്യൂതഞ്ച പുരീഷഞ്ച രേതശ്ചാംഭസി മജ്ജതി
യസ്യ തസ്യായുഷഃ പ്രാപ്തമന്തമാഹുൎമ്മനീഷിണഃ. 16
നിഷ്ഠ്യൂതേ യസ്യ ദൃശ്യന്തേ വൎണ്ണാ ബഹുവിധാഃ പൃഥക്
തച്ച സീദത്യപഃ പ്രാപ്യ ന സ ജീവിതുമൎഹതി. 17
പിത്തമൂഷ്മാഗമം യസ്യ ശംഖൌ പ്രാപ്യ വിമൂൎഛതി

---

വൃത്തി വരുത്തുക മുതലായതിന്നവേണ്ടി അവന്റെ വൈദ്യകൎമ്മം അത്യാവശ്യമായി യാചിക്കുന്നതായാൽ അവൻ മാംസരസം ചേൎത്തു ഭക്ഷണം ശീലിക്കട്ടെ എന്നു ചികിത്സ വിധിക്കണം. ഇവന്ന് വിശോധനമായ യാതൊരൌഷധവും കൊടുത്തുപോകരുത്. വിശോധനാനിഷേധം നിമിത്തം ബൃംഹണമായ എന്തെങ്കിലും പദാൎത്ഥം മാത്രം ശീലിപ്പിക്കുന്നതിന്ന വിരോധമില്ലെന്നു സാരം. ഇങ്ങിനെ ഒരുമാസകാലം മാംസരസം ശീലിപ്പിച്ചതുകൊണ്ട് തൽക്കാലസ്ഥിതിയിൽ നിന്ന ഗുണകരമായ യാതൊരു മാറ്റവും സംഭവിക്കുന്നില്ലെങ്കിൽ മറ്റു മധുരാദി രസങ്ങളേയും ഉപയോഗിപ്പിച്ചു നോക്കണം. അതുകൊണ്ടും ഗുണം കിട്ടുന്നില്ലെങ്കിൽ അവന്റെ ജീവിതം ദുൎല്ലഭമാണെന്നു തീൎച്ചപ്പെടുത്തുകയും വേണം * 16—ആരുടെ തുപ്പലോ മലമോ ശുക്ലമോ വെള്ളത്തിൽ വീണാൽ താണുപോകുമോ അവന്റെ ആയുസ്സിന്ന് അവസാനം സംഭവിച്ചിരിക്കുന്നു എന്നാണ് ബുദ്ധിശാലികളായ ഋഷിശ്രേഷ്ഠന്മാർ അഭിപ്രായപ്പെടുന്നത് * 17—യാവനൊരുത്തന്റെ തുപ്പലിൽ പല വൎണ്ണവും വെവ്വേറെ പ്രകാശിച്ചു കാണുകയും അതു വെള്ളത്തിൽ വീണാൽ ക്ഷണനേരമെങ്കിലും പൊന്തിനില്ക്കാതെ താണുപോവുകയും ചെയ്യുന്നതായി കാണുന്നുവോ അവൻ അധികദിവസം ജീവിച്ചിരിക്കുന്നതല്ല *

18—പിത്തം ജഠരാഗ്നിയോടു കൂടിച്ചേൎന്ന് ആരുടെ ശംഖപ്ര

സ രോഗഃ ശംഖകോ നാമ്നാ ത്രിരാത്രാദ്ധന്തി ജീവിതം. 18

സഫേനം രുധിരം യസ്യ മുഹുരാസ്യാൽ പ്രവൎത്തതേ

ശൂലൈശ്ച തുദ്യതേ കുക്ഷിഃ പ്രത്യാഖ്യേയസ്സ താദൃശഃ. 19

ബലമാംസക്ഷയസ്തീവ്രോ രോഗവൃദ്ധിരരോചകഃ

യസ്യാതുരസ്യ ലക്ഷ്യന്തേ ത്രീനഹാന്ന സ ജീവതി. 20

തത്ര ശ്ലോകൌ.

വിജ്ഞാനാനി മനുഷ്യാണാം മരണേ പ്രത്യുപസ്ഥിതേ

ഭവന്ത്യേതാനി സമ്പൂൎണ്ണാന്യന്യാന്യേവംവിധാനി ച. 21

---

ദേശത്തിൽകയറി കോപിക്കുന്നുവോ അവന്ന ശംഖകമെന്ന രോഗമുണ്ടാകും. ഈ രോഗമുണ്ടായാൽ മൂന്നുദിവസത്തിലധികം ജീവിച്ചിരിക്കുകയുമില്ല. ശംഖകലക്ഷണം ശിരോരോഗങ്ങളെ പറയുന്ന ഘട്ടത്തിൽ വിവരിക്കുകയും ചെയ്യും * 19—ആൎക്കാണോ മുഖത്തുനിന്ന് (വായിൽകൂടെയും മൂക്കിൽകൂടെയും) നുരയോടുകൂടിയ ചോര പുറപ്പെടുകയും കലശലായ വയററിൽ വേദന സംഭവിക്കുകയും ചെയ്യുന്നത് അവൻ തീൎച്ചയായും പ്രത്യാഖ്യേയനാകുന്നു * 20—യാതൊരു രോഗിക്കാണോ രോഗത്തിന്റെ അവസ്ഥയിൽ കവിഞ്ഞ ബലമാംസക്ഷയവും ചികിത്സിക്കുന്നതിന്റെ അവസ്ഥയെ തൃണീകരിച്ചുകൊണ്ടുള്ള രോഗവൃദ്ധിയും അരുചിയും സംഭവിക്കുക അവൻ മൂന്നുദിവസത്തിലധികം ജീവിച്ചിരിക്കയില്ല എന്നറിയുകയും വേണം *

അദ്ധ്യായവിവരണം.

21-22— യസ്യശ്യാവനിമിത്തീയമെന്ന ഈ അദ്ധ്യായത്തിൽ പറയുന്നതുകളായ ഈ ലക്ഷണങ്ങളെല്ലാം മരണം സമീപിച്ച മനുഷ്യൎക്ക സംഭവിക്കുന്നതുകളാകുന്നു. ഈ പറഞ്ഞ അനുമാനംകൊണ്ട് ഇതുവിധമുള്ള മററ മരണചിഹ്നങ്ങളേയും കണ്ടറിയണം. മരിക്കാറായ മനുഷ്യനിൽ എല്ലാതരം മരണലക്ഷണങ്ങളും തികച്ചു

താനി സർവ്വാണി ലക്ഷ്യന്തേ ന തു സർവ്വാണി മാനവം
വിശന്തി വിനശിഷ്യന്തം തസ്മാൽ ബോദ്ധ്യാനി സർവ്വശഃ 22

ഇതി ചരകസംഹിതായാം
ഇന്ദ്രിയസ്ഥാനേ
യസ്യശ്യാവനിമിത്തീയം നാമ നവമോദ്ധ്യായഃ.

## അദ്ധ്യായം 10. സദ്യോമരണീയം.

അഥാതസ്സദ്യോമരണീയമദ്ധ്യായം വ്യാഖ്യാസ്യാമഃ.
ഇതി ഹ സ്മാഹ ഭഗവാനാത്രേയഃ.

സദ്യസ്ത്യജതഃ പ്രാണാൻ ലക്ഷണാനി പൃഥക് പൃഥക്
അഗ്നിവേശ! പ്രവക്ഷ്യാമി സംസൃഷ്ടാന്യപി യൈർന്ന ജീവതി. 1

---

കണ്ടു എന്നും മുഴുവൻ കണ്ടില്ല എന്നും വരാം. അതുനിമിത്തം എല്ലാത്തരം മരണലക്ഷണങ്ങളും പ്രത്യേകം അറിഞ്ഞിരിക്കേണ്ടതാകുന്നു *

ഇതി ചരകസംഹിതാവ്യാഖ്യാനേ
[illegible]
ഇന്ദ്രിയസ്ഥാനേ നവമോദ്ധ്യായഃ. (9)

## അദ്ധ്യായം 10.

1— അല്ലയോ അഗ്നിവേശ! ഉടനെ മരിക്കുന്നവന്റെ ലക്ഷണങ്ങളെ വെവ്വേറെ ഉപദേശിച്ചുതരാം. ഈ പറയുന്ന സദ്യോമരണലക്ഷണങ്ങളെല്ലാം പൂർത്തിയായി കാണുകയോ, അതുകൾ ഇടകലർന്ന് കാണുകയോ ചെയ്താലും അവൻ ജീവിക്കുകയില്ല. ഇങ്ങിനെയുള്ള വിഷയത്തെ ഉപദേശിക്കുവാൻ തുടങ്ങുന്നസമയം ശിഷ്യന്റെ ശ്രദ്ധയെ പ്രത്യേകം ആകർഷിക്കുവാനാകുന്നു സംബോധന

വാതാഷ്ഠീലാ സുസംവൃത്താ ഹൃദി തിഷ്ഠതി ദാരുണാ
തൃഷ്ണയാഭിപരീതസ്യ സദ്യോ മുഷ്ണാതി ജീവിതം. 2

പിണ്ഡികേ ശിഥിലീകൃത്യ ജിഹ്മീകൃത്യ ച നാസികാം
വായുസ്സിരാസു വിചരൻ സദ്യോ മുഷ്ണാതി ജീവിതം. 3

ഭ്രുവൗ യസ്യ ച്യുതേ സ്ഥാനാദന്തർദ്ദാഹശ്ച ദാരുണഃ
തസ്യ ഹിക്കാകരോ രോഗസ്സദ്യോ മുഷ്ണാതി ജീവിതം. 4

ക്ഷീണശോണിതമാംസസ്യ വായുരൂർദ്ധ്വഗതിശ്ചരൻ
ഉഭേ മന്യേ സമേ യസ്യ സദ്യോ മുഷ്ണാതി ജീവിതം. 5

---

ചെയ്യുന്നതും ചികിത്സാഭാവം കൂട്ടി പറയുന്നതും. ഇതു ശാസ്ത്രരീതിയുമാണ് *

2— വാതാഷ്ഠീലാരോഗം സംഭവിക്കുകയും ആ അഷ്ഠീലകൾ ഒന്നൊത്തു വിലങ്ങടിച്ചുകിടക്കുകയും അതുനിമിത്തം അതികലശലായ വേദന സംഭവിക്കുകയും തൃഷ്ണ അത്യന്തം വർദ്ധിക്കുകയും ചെയ്താൽ ആ വക രോഗം അവന്റെ ജീവിതത്തെ ക്ഷണത്തിൽ മോഷണം ചെയ്യുന്നതാകുന്നു. വാതാഷ്ഠീലാലക്ഷണം ചികിത്സിതത്തിൽ വിവരിക്കുകയും ചെയ്യും * 3— കാൽവണ്ണകൾക്ക് അയവു വരുത്തുകയും മൂക്കു വളയ്ക്കുകയും ചെയ്തുകൊണ്ടു ശരീരത്തിൽ വായു സഞ്ചരിക്കുന്നതായാൽ— നാഭിപ്രാന്തം ഒരുപോലെ ഇളകിക്കൊണ്ടു ശ്വാസം വലിക്കുന്നതായാൽ ആ വായു ക്ഷണത്തിൽ അവന്റെ ജീവനെ ഹരിച്ചുകളയും * 4— പുരികക്കൊടികൾ അതുകളുടെ സ്ഥാനങ്ങളിൽനിന്നു കീഴ്പോട്ടുവീഴുകയും ഉള്ളിൽ കലശലായ പുകച്ചിലുണ്ടാവുകയും ചെയ്താൽ അവനു ഹിക്കാരോഗം തുടങ്ങുകയും ആ രോഗം ക്ഷണത്തിൽ അവന്റെ ജീവനെ ഹരിക്കുകയും ചെയ്യും * 5— മാംസവും രക്തവും ക്ഷയിക്കുകനിമിത്തം കോപിച്ച വായു ഊർദ്ധ്വഗതിയായിട്ടു രണ്ടു മന്യകളെയും ഒപ്പം സ്തംഭിപ്പിക്കുന്നതായാൽ— കഴുത്തിലെ മന്യകളെന്ന ഞരമ്പുകൾ എടുത്തുപിടിച്ചു മെല്ലെയുള്ള ശ്വാസം ഇടവിടാതെ വലിക്കുന്നതായാൽ ആ വാ

അന്തരേണ ഗുദം ഗച്ഛൻ നാഭിഞ്ച സഹസാനിലഃ
കൃശസ്യ വംക്ഷണൌ ഗൃഹ്ണൻ സദ്യോ മുഷ്ണാതി ജീവിതം. 6
വിതത്യ പർശുകാഗ്രാണി ഗൃഹീത്വോരശ്ച മാരുതഃ
സ്തിമിതസ്യായതാക്ഷസ്യ സദ്യോ മുഷ്ണാതി ജീവിതം. 7
ഹൃദയം ഗുദമോദരം ഗൃഹീത്വാ മാരുതോ ബഹി
ർദ്ദുർബ്ബലസ്യ വിശേഷേണ സദ്യോ മുഷ്ണാതി ജീവിതം. 8
വംക്ഷണൌ ച ഗുദഞ്ചോരോ ഗൃഹീത്വാ മാരുതോ ബലീ
ശ്വാസം സഞ്ജനയൻ ജന്തോഃ സദ്യോ മുഷ്ണാതി ജീവിതം. 9
നാഭിം വസ്തിം ശിരോ മൂത്രം പുരീഷഞ്ചാപി മാരുതഃ
വിബധ്യ ജനയൻ ശൂലം സദ്യോ മുഷ്ണാതി ജീവിതം. 10

---

യു തവന്റെ ജീവിതത്തെ ക്ഷണത്തിൽ അപഹരിച്ചുകളയും. * 6—കാർശ്യം സംഭവിച്ചവന്റെ മടിപ്രദേശങ്ങളെ പിടിച്ചുവലിച്ചുകൊണ്ട് ഇടയ്ക്കിടെ ഗുദത്തിലെയും അവിടെനിന്നു ക്ഷണത്തിൽ നാഭിയിലെയും സഞ്ചരിച്ചുകൊണ്ടിരിക്കുന്ന വായു അവന്റെ ജീവനെ ക്ഷണത്തിൽ ഹരിക്കുമെന്നറിയണം * 7—ദേഹമാസകലം ഒരു തളിച്ചിട്ടതുപോലെ നിശ്ചേഷ്ടനും കണ്ണുകൾ അടയാതെ തുറന്നു മിഴിച്ചുമിരിക്കുന്നവന്റെ പർശുകകളുടെ അഗ്രങ്ങളെ—വാരിഭാഗത്തെ അസ്ഥികളെ വിടർത്തിക്കൊണ്ടും ഹൃദയത്തെ മേല്പോട്ടു പൊക്കിക്കൊണ്ടും ശ്വാസം വലിക്കുന്നതായി കണ്ടാൽ ആ വായു അവന്റെ ജീവിതത്തെ ക്ഷണത്തിൽ അപഹരിക്കുമെന്നു ഗ്രഹിക്കണം * 8—ദുർബ്ബലനായവന്റെ ഹൃദയം ഗുദം ഈ സ്ഥാനങ്ങളെ പൊതിഞ്ഞുകൊണ്ട് ഉദരത്തിൽകൂടെ വായു പുറത്തുവരുന്നതായാൽ അവൻ ക്ഷണത്തിൽ മരിച്ചുപോകും * 9—വായു മടിപ്രദേശങ്ങളെയും ഗുദത്തെയും മേല്പോട്ടു പിടിച്ചുവലിച്ചുംകൊണ്ട് ഉരസ്സിൽകൂടി ശ്വാസവേഗത്തെ ഉണ്ടാക്കുന്നതായി കണ്ടാൽ ആ ജീവിയുടെ ജീവൻ ക്ഷണനേരംകൊണ്ടു നശിച്ചുപോകുമെന്നറിയണം * 10—വായു നാഭി വസ്തിപ്രദേശം ശിരസ്സ് മൂത്രം മലം ഇതുകളെ—ഇതുകളുടെ വ്യാ

ഭിദ്യേതേ വംക്ഷണൌ യസ്യ വാതശൂലൈഃ സമന്തതഃ
ഭിന്നം പുരീഷം തൃഷ്ണാ ച സദ്യഃ പ്രാണാൻ ജഹാതി സഃ. 11

ഉച്ഛൂനം മാരുതേനാശു ശരീരം യസ്യ കേവലം
ഭിന്നം പുരീഷം തൃഷ്ണാ ച സദ്യോ ജഹ്യാത്സ ജീവിതം. 12

ശരീരം ശോഷിതം യസ്യ വാതശോഷേണ ദേഹിനഃ
ഭിന്നം പുരീഷം തൃഷ്ണാ ച സദ്യോ ജഹ്യാത്സ ജീവിതം. 13

ആമാശയസമുത്ഥാനാ യസ്യ സ്യാൽ പരികർത്തികാ
തൃഷ്ണാ ഗുദഗ്രഹശ്ചോഗ്രഃ സദ്യോ ജഹ്യാത്സ ജീവിതം. 14

പക്വാശയമധിഷ്ഠായ ഹത്വാ സംജ്ഞാം ച മാരുതഃ
കണ്ഠേ ഘുർഘുരകം കൃത്വാ സദ്യോ ഹരതി ജീവിതം. 15

---

പാദങ്ങൾ തളരുകയും കലശലായ ശൂലങ്ങൾ ഉണ്ടാക്കിത്തീർക്കുകയും ചെയ്യുന്നതായി കണ്ടാൽ അവ്വിധം കോപിച്ച വായു അവന്റെ ജീവിതത്തെ ക്ഷണത്തിൽ അപഹരിക്കുമെന്നു ഗ്രഹിക്കണം ॥ 11— വാതശൂലം നിമിത്തം കടിപ്രദേശമെല്ലാം പിളക്കുംപോലെ തോന്നുകയും മലം അയഞ്ഞുപോകയും ദാഹം വർദ്ധിക്കുകയുംകൂടെ ആക്ഷണാ സംഭവിക്കുകെ അവൻ ഉടനെ പ്രാണനെ ഉപേക്ഷിക്കുമെന്നു ഗ്രഹിക്കണം ॥ 12— ദേഹമാസകലം [illegible]പോലെ വായു കോപിച്ചിരിക്കുകയും മലം അയഞ്ഞുപോകയും തൃഷ്ണയുണ്ടായിരിക്കുകയും ചെയ്യുന്നതായി കണ്ടാൽ അവൻ ഉടനെ ജീവിതത്തെ ഉപേക്ഷിക്കുമെന്നറിയേണ്ടതാകുന്നു ॥ 13— ദേഹമാസകലം വാതശോഷം ബാധിച്ചിരിക്കുകയും മലം ഇളകിപ്പോവുകയും ദാഹമുണ്ടായിരിക്കുകയും ചെയ്യുന്നതായി കണ്ടാൽ അവൻ ക്ഷണത്തിൽ മരിക്കുമെന്ന് അറിയുകയും വേണം ॥ 14— ആമാശയംമുതൽ മേല്പോട്ടെല്ലാം അരിഞ്ഞുനോവുകയും കലശലായി ദാഹിക്കുകയും മലം പുറത്തു പോകാതിരിക്കുകയും ചെയ്യുന്നതായി കണ്ടാൽ ആ രോഗി ക്ഷണത്തിൽ മരിച്ചുപോകുമെന്നറിയുകയും വേണം ॥ 15— വായു കോപിച്ചു അന്ററമില്ലാതാക്കിത്തീർത്ത് ആമാശയംമുതൽ പുറപ്പെടുക

ദന്താഃ കർദ്ദമ പൂർണ്ണാഭാ മുഖം ചൂർണ്ണകസന്നിഭം
ശിപ്രായന്തേ ച ഗാത്രാണി ചിഹ്നം സദ്യോ മരിഷ്യതഃ. 16
തൃഷ്ണാശ്വാസശിരോരോഗമോഹദൗർബ്ബല്യകൂജനൈഃ
സ്പൃഷ്ടഃ പ്രാണാൻ ജഹാത്യാശു ശകൃതോഭേദേന ചാതുരഃ. 17

തത്ര ശ്ലോകഃ.

ഏതാനി ഖലു ലിംഗാനി യഃ സമ്യഗനുബുദ്ധ്യതേ
സ ജീവിതഞ്ച മർത്ത്യാനാം മരണഞ്ചാവബുദ്ധ്യതേ. 18

ഇതി ചരകസംഹിതായാം
ഇന്ദ്രിയസ്ഥാനേ
സദ്യോമരണീയം നാമ ദശമോƒദ്ധ്യായഃ.

---

യും കണ്ഠത്തിലെത്തുമ്പോൾ അവിടെ ഘുറുഘുറ എന്ന ശബ്ദം പുറപ്പെടുകയും ചെയ്തുകൊണ്ട് പുറത്തേയ്ക്കു വരുന്നതായാൽ—ശ്വാസം വലിക്കുന്നതായാൽ അത് അവന്റെ ജീവനെ ക്ഷണത്തിൽ ഹരിച്ചുകളയും * 16—പല്ലിന്മേൽ ചളി പറ്റുകയും—ചളി ഉറച്ചുള്ളപോലെ ഒരു കട്ടി പല്ലിന്മേൽ വന്ന് ഉറച്ചുനില്ക്കുകയും മുഖത്ത് അരിപ്പൊടി വിതറിയതുപോലെ കാണുകയും ഗാത്രങ്ങളിൽ ജലാംശമില്ലാതാവുകയും മരണം അത്യന്തം സമീപിച്ചവന്റെ ലക്ഷണങ്ങളാകുന്നു * 17—ദാഹം—എത്രതന്നെ വെള്ളംകുടിച്ചാലും മാറാത്തുള്ള ദാഹം, ശ്വാസംവലി, തലവേദന, മോഹാലസ്യം, ശരീരത്തിന്നും ഇന്ദ്രിയങ്ങൾക്കും ബലംകുറയുക, മാടപ്രാവിനെപ്പോലെ മൂളുക, മലം അയഞ്ഞുപോവുക ഇതുകളെല്ലാം സംഭവിച്ച രോഗി ഉടനെ മരിക്കുമെന്ന് അറിയുകയും വേണം *

അദ്ധ്യായവിവരണം.

18—സദ്യോമരണീയമെന്ന ഈ അദ്ധ്യായത്തിൽ വിവരിച്ചതായ ഈ ലക്ഷണങ്ങളെ യാവൻ നല്ലവണ്ണം അറിയുന്നവൻ മനുഷ്യരുടെ ജീവിതത്തെയും മരണത്തെയും ഉറപ്പായി അറിയുമെന്നിങ്ങിനെ ആത്രേയമഹർഷി അഗ്നിവേശനോട് ഉപദേശിച്ചു *

ഇതി ചരകസംഹിതാവ്യാഖ്യാനേ
വാചസ്പത്യേ
ഇന്ദ്രിയസ്ഥാനേ ദശമോƒദ്ധ്യായഃ (10)

## അദ്ധ്യായം 11. അണുജ്യോതിഷീയം.

അഥാതോണുജ്യോതിഷീയമദ്ധ്യായം വ്യാഖ്യാസ്യാമഃ.
ഇതി ഹ സ്മാഹ ഭഗവാനാത്രേയഃ.

അണുജ്യോതിരനേകാഗ്രോ ദുശ്ഛായോ ദുർമ്മനാഃ സദാ
രതിം ന ലഭതേ യാതി പരലോകം സമാന്തരം 1
ബലിം ബലിഭുജോ യസ്യ പ്രണീതം നോപഭുഞ്ജതേ
ലോകാന്തരഗതഃ പിണ്ഡം ഭുങ്ക്തേ സംവത്സരേണ സഃ. 2

---

## അദ്ധ്യായം 11.

1—യാവനൊരുത്തന്, പരാണുപ്രായമായ വസ്തുക്കളെക്കൂടെ തിരിച്ചറിയത്തക്ക നേത്രശക്തി ചെറുതായിപ്പോവുകയും ഒരേ കാര്യത്താലു ഏകാഗ്രചിത്തമായി തിരിച്ചറിയുവാനുള്ള ശക്തിയില്ലാതാവുകയും അരിഷ്ടച്ഛായകളിലൊന്ന് ശരീരത്തിൽ സംഭവിക്കുകയും മനസ്സിന് എല്ലാ സമയത്തും സമാധാനമില്ലാതാവുകയും യാതൊന്നിലും താല്പര്യമില്ലാതാവുകയും സംഭവിച്ചതായി കണ്ടാൽ അവൻ ഒരു കൊല്ലത്തിനകത്തു പരലോകത്തേയ്ക്കു പോകുമെന്ന് അറിയണം. 2—ശ്രാദ്ധകർമ്മങ്ങളെക്കൂടെ തന്റെ പിതൃക്കൾക്ക ശ്രാദ്ധമൂട്ടിയതിന്റെ ശേഷം ആ ക്രിയാവസാനത്തിൽ പിണ്ഡം പുറത്തുകൊണ്ടു വെച്ചു കൈകൊട്ടിയാൽ അതു കാക്കകൾ വന്നു തിന്നാതിരുന്നാൽ ആ ശ്രാദ്ധമൂട്ടിയവൻ ഒരു കൊല്ലത്തിനകത്തു പരലോകത്തേയ്ക്കു പോവുകയും അവിടെ ഇരുന്നുകൊണ്ടു തന്റെ സപിണ്ഡന്മാർ ചെയ്യുന്ന പിണ്ഡക്രിയാഫലത്തെ അനുഭവിക്കുകയും ചെയ്യും. അവൻ ഒരു കൊല്ലത്തിനകത്തു മരിച്ചുപോകുമെന്നു സാരം. * 3—സപ്തർഷിനക്ഷത്രങ്ങളുടെ സമീപത്തിലുള്ള അരുന്ധതി എന്ന നക്ഷത്രത്തെ എത്രതന്നെ സൂക്ഷിച്ചു നോക്കിയാലും കാണ്മാൻ കഴിയുന്നില്ലെങ്കിൽ അവൻ ഒരു കൊല്ലം കഴിയുന്നതിലിടയ്ക്കു തീർച്ചയായും വലിയ

സപ്തർഷീണാം സമീപസ്ഥാം യോ ന പശ്യത്യരുന്ധതീം
സംവത്സരാന്തേ ജന്തുസ്സ സമ്പശ്യതി മഹത്തമഃ. 3

---

ഇതുമുതൽ—താമിസ്രമുള്ള അന്തകരാജധാനിയെ കാണും. ഈ വിഷയത്തിൽ വാഹടാചാര്യൻ 'സപ്തർഷീണാം സമീപസ്ഥാം യോ ന പശ്യത്യരുന്ധതീം । ധ്രുവമാകാശഗംഗാം വാ സ ന പശ്യതി താം സമാം' എന്നുകൂടെ പറയുന്നു. ഈ വൃത്തത്തിൽ സപ്തർഷികൾ, അരുന്ധതി എന്ന നക്ഷത്രങ്ങളെ സംബന്ധമൊന്നു വിവരിക്കേണ്ടുന്നതാകയാൽ ആ ഭാഗത്തെക്കൂടെ വിവരിക്കുന്നു. സപ്തർഷികൾ സകലത്തേയും സകല കർമ്മത്തിന്റേയും സാക്ഷികളും സൽകർമ്മോപദേഷ്ടാക്കളും ആയി അവരവരുടെ ധർമ്മപത്നികളോടുകൂടെ നക്ഷത്രരൂപേണ ജ്യോതിശ്ചക്രത്തിൽ പ്രകാശിക്കുന്നവരുമാകുന്നു. ഈ സപ്തർഷികൾ, 'മരീചിരംഗിരാ അത്രിഃ പുലസ്ത്യഃ പുലഹഃ ക്രതുഃ। വസിഷ്ഠശ്ചേതി സപ്തൈതേ ജ്ഞേയാശ്ചിത്രശിഖണ്ഡിനഃ' എന്ന പ്രമാണവചനത്തിൽ പറയുന്നവരും, ഇവരുടെ സഹധർമ്മചാരിണികൾ—'കലാ ശ്രദ്ധാനസൂയാ ച ഹവിർഭൂശ്ച ഗതിഃ ക്രിയാ । അരുന്ധതീ ച ക്രമശഃ സപ്തർഷീണാം പതിവ്രതാഃ' എന്ന കലാദികളുമാകുന്നു. എന്നാൽ ഇവർ ജ്യോതിശ്ചക്രത്തിൽ നില്ക്കുന്നത് ഈ പ്രമാണത്തിൽ പറയുന്ന ക്രമത്തിലല്ല. അവിടെ വസിഷ്ഠനും തൽപത്നിയായ അരുന്ധതിയും ഒന്നാമതായിട്ടാണ് കാണുന്നത്. മകം നക്ഷത്രത്തിന്റെ നേരെ വടക്കുഭാഗത്തു മറ്റെല്ലാ നക്ഷത്രങ്ങളെക്കാളും അധികം ശോഭയുള്ളതായി ഒരു നക്ഷത്രമുണ്ട്. അതാണ് സപ്തർഷികളുടെ ആദ്യത്തെ നക്ഷത്രം. അതിന്റെ അല്പം വടക്കുകിഴക്കായി അതേപ്രകാരം ഒന്നും അവിടെനിന്ന് നേരെ കിഴക്ക് വേറെ ഒന്നും പിന്നെ ആ നക്ഷത്രത്തിന്റെ കുറെ തെക്ക് ഒന്നും അതിന്റെ കിഴക്ക് രണ്ടും പിന്നെ വടക്ക് ഒരു നക്ഷത്രവും കാണാം. ഇങ്ങിനെയാണ് സ്ഥിതി. ഇതിൽ കിഴക്കെ അറ്റത്തേത് പൂരം ഉത്രം എന്ന നക്ഷത്രങ്ങളുടെ അകലത്തിന്റെ ഏതാണ്ട മദ്ധ്യരേഖയോടു തുല്യമായിരിക്കും. മകമെന്ന നക്ഷത്രം മകരം ഒ

വികൃത്യാ വിനിമിത്തം യഃ ശോഭാമുപചയം ധനം
പ്രാപ്നോത്യതോ വാ വിഭ്രംശം സമാന്തം ന സ ജീവതി. 4
ഭക്തിഃ ശീലം സ്മൃതിസ്ത്യാഗോ ബുദ്ധിർബ്ബലമഹേതുകം
ഷഡേതാനി നിവർത്തന്തേ ഷഡ്ഭിർമ്മാസൈർമ്മരിഷ്യതഃ. 5
ധമനീനാമപൂർവ്വാണാം ജാലമത്യർത്ഥശോഭനം

---

ന്നാംതിയ്യതി വെളുക്കാലത്തുള്ളാൽ നാഴിക വെളിച്ചമാകുവാനുള്ള സമയം ഉച്ചയാകുന്നതും 'മകം നാലും നകംപോലെ' എന്ന നക്ഷത്രലക്ഷണത്തിൽ വിവരിക്കുന്നതുമാകുന്നു. മകത്തിൽനിന്നു രണ്ടരനാഴിക കിഴക്കാണ് പൂരം നക്ഷത്രം. അതിൽനിന്നും രണ്ടുനാഴിക ദൂരത്തിലാണ് ഉത്രം നക്ഷത്രമെന്നും ഗ്രഹിക്കണം. സപ്തർഷിനക്ഷത്രങ്ങളിൽ ആറാമത്തെ നക്ഷത്രത്തിനോടു ചേർന്നിരിക്കുന്നതും സൂക്ഷിച്ചുനോക്കിയാൽ വേറിട്ടു കാണാവുന്നതുമായ ഒരു സൂക്ഷ്മതാരാഗോളമുണ്ട് അതാണ് പ്രകൃതത്തിലെ അരുന്ധതി എന്ന് അറിയുകയും വേണം. ഈ അരുന്ധതിയെത്തന്നെയാണ് 'സപ്തർഷയഃ പ്രഥമാം കൃത്തികാനാമരുന്ധതീം' ഇത്യാദിയായ മന്ത്രജപത്തോടുകൂടെ വിവാഹവിധിയിൽ വധൂവരന്മാർ കാണുന്നത്. ഈ അരുന്ധതീദർശനം എല്ലാകാലത്തും എല്ലാ സമയത്തും സാധിക്കുന്നതല്ല. അതിനാൽ ക്രിയാദികളിൽ ആ രൂപം ജപിച്ചു ധ്യാനിക്കുന്നതായാൽ കൂടി ആയുസ്സും നെടുമംഗല്യവും വർദ്ധിക്കുമെന്നുകൂടെ വിധിച്ചുകാണുന്നു. ആ അരുന്ധതിയെ കാണാത്തവൻ ഒരു കൊല്ലത്തിലകത്തു മരിച്ചുപോകുമെന്നു പ്രകൃതവാക്യാർത്ഥം.

4—യാതൊരു കാരണവുംകൂടാതെ ശരീരത്തിനു പുഷ്ട്യധികമായ ശോഭയുണ്ടാവുകയോ പുഷ്ടിവർദ്ധിക്കയോ കട്ടികൂടുകയോ ചെയ്യുകയും രോഗോപവാസാദികൾകൂടാതെ ശോഭോപചയധനങ്ങൾ നശിക്കുകയും ചെയ്യുന്നതായാൽ ഈ വികൃതികൊണ്ട് അവന്റെ ജീവിതം ഒരു കൊല്ലത്തിലധികം നിലനില്ക്കുകയില്ലെന്നും ധരിക്കണം *

5—ഈശ്വരൻ ഗുരുജനങ്ങൾ ഇവരിലുള്ള ഭക്തി, സ്വഭാവം,

ലലാടേ ദൃശ്യതേ യസ്യ ഷണ്മാസാൻ ന സ ജീവതി. 6
രേഖാഭിശ്ചന്ദ്രവക്രാഭില്ലലാടമുപചീയതേ
യസ്യ തസ്യായുഷഃ ഷഡ്ഭിർമ്മാസൈരന്തം സമാദിശേൽ. 7
ശരീരകമ്പഃ സമ്മോഹോ ഗതിർവ്വചനമേവ ച
മത്തസ്യേവോപലഭ്യന്തേ യസ്യ മാസം ന ജീവതി. 8
രേതോമൂത്രപുരീഷാണി യസ്യ മജ്ജന്തി ചാംഭസി
സ മാസാൽ സ്വജനദ്വേഷ്ടാ മൃത്യുവാരിണി മജ്ജതി. 9
ഹസ്തപാദം മുഖം ചോഭേ വിശേഷാദ്യസ്യ ശുഷ്യതഃ
ശൂയേതേ വാ വിനാ ദേഹാൽ സ ച മാസം ന ജീവതി. 10

---

ഓർമ്മശക്തി, ദാനശീലത്വം, ബുദ്ധി, ശരീരബലം ഈ ആറുകൂട്ടവും യാതൊരു കാരണവുംകൂടാതെ പെട്ടെന്ന് ഇല്ലാതാവുന്നതായാൽ അത് ആറുമാസത്തിലകത്തു മരിക്കുന്നവന്റെ ലക്ഷണമാകുന്നു. ഈ ലക്ഷണം കണ്ടാൽ അവൻ ആറുമാസത്തിലകത്തു മരിക്കുമെന്നു സാരം* 6— മുറിവില്ലാത്തതായ രേഖകൾ നെററിയിന്മേൽ വളരെ ഭംഗിയിൽ പ്രകാശിച്ചു കാണുന്നതായാൽ അവൻ ആറുമാസംകാലം ജീവിച്ചിരിക്കയില്ല * 7— ആരുടെ നെററിമേലാണോ ചന്ദ്രക്കലപോലെയുള്ള അപൂർവ്വങ്ങളായ രേഖകൾ പ്രകാശിക്കുക അവന്റെ ആയുസ്സ് ആറുമാസംകൊണ്ട് അവസാനിക്കുമെന്നും പറയാം *

8— ശരീരത്തിന്റെ വിറയലും മോഹാലസ്യവും നടത്തയും വാക്കും അതിയായ മദ്യപാനാദികൾകൊണ്ടോ രോഗംകൊണ്ടോ മത്തനായവനെപ്പോലെ കാരണംകൂടാതെ സംഭവിക്കുന്നതായാൽ അവൻ ഒരു മാസത്തിലധികം—ഒരു മാസം മുഴുവൻ ജീവിക്കയില്ല എന്നും ഗ്രഹിക്കണം* 9— ശുക്ലവും മൂത്രവും മലവും വെള്ളത്തിൽ വീണാൽ താണുപോകയും അത്യന്തം വാത്സല്യമുണ്ടായിരുന്ന സ്വജനങ്ങളിൽ ദ്വേഷവും ആർക്ക സംഭവിക്കുന്നുവോ അവൻ ഒരു മാസത്തിലകത്തു മരണമാകുന്ന അഗാധജലത്തിൽ താണുപോകും—മരിച്ചുപോകും* 10— കൈകാലുകളും മുഖവും മററ് ശരീരാവയ

ശീതപാദകരോച്ഛ്വാസോ യോ നരോ ന സ ജീവതി. 18
ആഹൂയമാനം സമീപസ്ഥം സ്വജനം ജനമേവ വാ
മഹാമോഹാവൃതമനാഃ പശ്യന്നപി ന പശ്യതി. 19
അയോഗമതിയോഗം വാ ശരീരേ മതിമാൻ ഭിഷക്
ഖാദീനാം യുഗപദ്ദൃഷ്ട്വാ ഭേഷജം നാവചാരയേത്. 20
അതിപ്രവൃദ്ധ്യാ രോഗാണാം മനസശ്ച ബലക്ഷയാത്
വപുരുൽസൃജതി ക്ഷിപ്രം ശരീരേ ദേഹിസംജ്ഞകഃ. 21
വർണ്ണസ്വരാഗ്നിബലം വാഗിന്ദ്രിയമനോബലം

---

യും പുറത്തുവരുന്ന ഉച്ഛ്വാസവായു തണുത്തിരിക്കുകയും ചെയ്യുന്നതായി കണ്ടാൽ ആ മനുഷ്യൻ അധികകാലം ജീവിക്കയില്ല. 19–20— തന്റെ സമീപത്തിലിരിക്കുന്ന സ്വന്തം ഭാര്യാപുത്രാദികളെയോ മററു സ്നേഹിതഭൃത്യാദികളേയോ അതിദൂരത്തിലുള്ള ജനത്തെ വിളിക്കുന്ന മാതിരി പ്ലുതസ്വരത്തിൽ വിളിക്കുകയും മനസ്സിനു കലശലായ അന്ധാളിത്വം സംഭവിക്കുകയും കണ്ണിന്റെ മുമ്പിലിരിക്കുന്നതും കണ്ടുകൊണ്ടിരിക്കുന്നതുമായ സാധനങ്ങൾ ഇടയ്ക്കു കാണാതാവുകയും ശരീരത്തിലെ ശ്രോത്രാദി ഇന്ദ്രിയങ്ങൾക്കു് ഏകകാലത്തിൽ അയോഗമോ അതിയോഗമോ സംഭവിച്ചു കാണുകയും ചെയ്താൽ ബുദ്ധിമാനായ വൈദ്യൻ അവനെ ചികിത്സിക്കുവാൻ തുടങ്ങരുത്. അവൻ ഉടനെ മരിച്ചുപോകുന്നതാകയാൽ ചികിത്സ ഫലിക്കയില്ല എന്നു സാരം. 21— ഒരുവന്നു് ഏതെങ്കിലും രോഗമുണ്ടായാൽ അതു് അതിലെ ദോഷകോപാദികൾക്കു് അനുസരിച്ചു പരമാവധി എത്താവുന്ന നിലയിൽ വർദ്ധിക്കുകയോ അതിലും അധികം വർദ്ധിക്കുകയും മനസ്സിനു ബലം കുറയുകയും ചെയ്യുന്നതായി കണ്ടാൽ അവന്റെ ശരീരത്തിലുള്ള ദേഹി (ജീവൻ) ഉടനെ ആ ശരീരത്തിൽനിന്നു താമസം മാറുമെന്നു ഗ്രഹിക്കണം. 22— പ്രാണന്നു ശക്തി കുറഞ്ഞാൽ വർണ്ണസ്വരങ്ങളും ജഠരാഗ്നിയുടെ പചനശക്തിയും വാക്കിനും ചക്ഷുശ്ശ്രോത്രാദി ഇന്ദ്രിയങ്ങൾക്കും

ഹീയതേ സൂക്ഷ്മയാ നിദ്രാ നിത്യാ ഭവതി വാ ന വാ. 22
ഭിഷഗ്ഭേഷജപാനാന്നഗുരുമിത്രദ്വിഷശ്ച യേ
വശഗാഃ സർവ്വ ഏവൈതേ ബോദ്ധവ്യാസ്സമവർത്തിനഃ. 23
ഏതേഷ്വ രോഗഃ ക്രമതേ ഭേഷജം പ്രതിഹന്യതേ

---

മനസ്സിന്നുള്ള ബലവും ക്ഷയിക്കയും കലശലായ—അസമയത്തുംകൂടെ ഉള്ളതായ ഉറക്കം സംഭവിക്കുകയും രാത്രിയിൽകൂടെ ഉറക്കം വരാതിരിക്കുകയും ചെയ്യും* 23— ശാസ്ത്രവും ഗുണപരിപൂർത്തിയുമുള്ള വൈദ്യനിലും തന്റെ രോഗത്തിന്ന് അത്യന്തം ഹിതമായ കഷായലേഹാദി ഔഷധത്തിലും പേയദ്രവ്യത്തിലും അന്നത്തിലും സ്വന്തം ഗുരുജനങ്ങളിലും തന്റെ ബന്ധുക്കളിലും കലശലായ വെറുപ്പു തോന്നുകയും കഠിനാപരിത്യാഗനിന്ദാതർജ്ജനാദികളെ ചെയ്ത് അപമാനിക്കുകയും ചെയ്യുന്നവരെല്ലാവരും അന്തകന്റെ വശത്തെ പ്രാപിച്ചവരാണ് — മൃതപ്രായന്മാരാണ് എന്നറിയുകയും വേണം. ഇവിടെ 'സർവ്വ ഏവൈതേ' എന്നു പറയാതിരിക്കയാൽ മേൽ വിവരിച്ച വൈദ്യനിന്ദ, ഔഷധതിരസ്കാരം, അന്നപാനനിരോധം, ഗുരുനിന്ദ, മിത്രദ്രോഹമെന്നിവകളിൽ ഏതെങ്കിലും ഒന്നുമാത്രം സംഭവിച്ചുകണ്ടാലും അവൻ മരിക്കുവാനടുത്തു എന്നു തീർച്ചപ്പെടുത്താമെന്നുകൂടെ ചിലർ അഭിപ്രായപ്പെടുന്നു * 24—യാവചിലക്കണോ ചികിത്സിച്ചുകൊണ്ടിരുന്നിട്ടുകൂടെ രോഗം ക്രമത്തിൽ വർദ്ധിക്കുകയും എത്രതന്നെ നല്ലതായ ഔഷധം പ്രയോഗിച്ചാലും അതിന്റെ ഗുണം ലേശംപോലും സംഭവിക്കാതിരിക്കുകയും ചെയ്യുന്നത്, വൈദ്യൻ അവരുടെ അന്നത്തെ ഭക്ഷിക്കരുത് എന്നു മാത്രമല്ല, അവരുടെ തറവാട്ടിൽനിന്നു ജലപാനംകൂടെ കഴിക്കരുത്. അവരുടെ വക്കൽനിന്ന് എന്തെങ്കിലും ഒന്നുവാങ്ങി ഉപയോഗിച്ചാൽ ഇവൻ അവനു കടപ്പെട്ടുപോകുമല്ലോ. അവർ പറയുന്നതിനെ ഇവൻ സാധിപ്പിച്ചു കൊടുക്കുകയും വേണം. ഈ രോഗിയുടെ രോഗം മാറുകയില്ല. അവൻ മരിക്കുകയേ ഉള്ളൂ. അ

തത്ര ശ്ലോകഃ.

ക്രിയാപഥമതിക്രാന്താഃ കേവലം ദേഹമാപ്ലുതാഃ
ചിഹ്നം കുർവ്വന്തി യദ്ദോഷാസ്തദരിഷ്ടം നിരുച്യതേ. 27

ഇതി ചരകസംഹിതായാം
ഇന്ദ്രിയസ്ഥാനേ
അണുജ്യോതിഷീയം നാമ ഏകാദശോഽദ്ധ്യായഃ.

## അദ്ധ്യായം 12. ഗോമയചൂർണ്ണീയം.

അഥാതോ ഗോമയചൂർണ്ണീയമദ്ധ്യായം വ്യാഖ്യാസ്യാമഃ.
ഇതി ഹ സ്മാഹ ഭഗവാനാത്രേയഃ.

യസ്യ ഗോമയചൂർണ്ണാഭം ചൂർണ്ണം മൂർദ്ധനി ജായതേ
സസ്നേഹം ഭ്രശ്യതേ ചൈവ മാസാന്തം തസ്യ ജീവിതം. 1

---

അദ്ധ്യായവിവരണം.

26—കേവലം ശരീരചാരന്മാരായ വാതപിത്തകഫങ്ങൾ ചികിത്സിച്ചാൽകൂടി മാറാത്തവിധം കോപിച്ചുകൊണ്ട് എന്തെല്ലാം ലക്ഷണങ്ങളെയാണോ പ്രകാശിപ്പിക്കുക അതിനെയാണ് അരിഷ്ടം—മരണലക്ഷണം എന്നു പറയുന്നത്. ആ ലക്ഷണങ്ങളെ ഈ അണുജ്യോതിഷീയാദ്ധ്യായത്തിൽ വിശദമായി വിവരിച്ചിട്ടുണ്ട് *

ഇതി ചരകസംഹിതാവ്യാഖ്യാനേ
വാചസ്പത്യേ
ഇന്ദ്രിയസ്ഥാനേ ഏകാദശോഽദ്ധ്യായഃ. (11)

## അദ്ധ്യായം 12.

1—ചാണകം ഉണക്കിപ്പൊടിച്ചാലുള്ള പൊടിപോലെ ഒരു പൊടി തലയിൽ ഉണ്ടാവുകയും ആ പൊടിക്കു സ്നിഗ്ദ്ധതയുണ്ടായിരിക്കുക

നിഖനന്നിവ യഃ പാദൗ ച്യുതാംസഃ പരിധാവതി
വികൃത്യാ ന സ ലോകസ്മിൻ ചിരം വസതി മാനവഃ. 2
യസ്യ സ്നാതാനുലിപ്തസ്യ പൂർവ്വം ശുഷ്യത്യുരോ ഭൃശം
ആർദ്രേഷു സർവ്വഗാത്രേഷു സോഽർദ്ധമാസം ന ജീവതി. 3
യമുദ്ദിശ്യാതുരം വൈദ്യഃ സംപാദയിതുമൗഷധം
യതമാനോ ന ശക്നോതി ദുർല്ലഭം തസ്യ ജീവിതം. 4

---

യും തലയിൽ പൊറിഞ്ഞാൽ അതു ധാരാളമായി ഉതിർന്നുവീഴുകയും ചെയ്യുന്നതായി കണ്ടാൽ അവൻെറ ആയുസ്സ് ഒരുമാസത്തിലധികം നിലനില്ക്കുകയില്ല എന്നു നിശ്ചയിക്കാം. * 2—ഒരുവൻ ഓടുന്നസമയം അവൻെറ കാലുകൾ പൊന്താതെ നിലത്ത് ഉരച്ചുംകൊണ്ടും ചുമലുകൾ പൊന്തിനില്ക്കാതെ കീഴ്പോട്ടു താണുനിന്നും സാധാരണ സമ്പ്രദായത്തിനു വിരോധമായ വിധം ഓടുന്നതായി കണ്ടാൽ ആ മനുഷ്യൻ ഇഹലോകത്തിൽ ചിരകാലം—വളരെദിവസം, അല്ലെങ്കിൽ അധികനേരം വസിക്കുകയില്ല എന്നു ധരിക്കണം * 3—കുളി കയറിയാൽ മററുള്ള അവയവങ്ങളിലെ വെള്ളം വററുന്നതിനു മുമ്പെ ഹൃദയത്തിൽ അതികലശലായി വെള്ളം വററുകയും മസ്സം ചന്ദനം കുങ്കുമം മുതലായ അനുലേപനദ്രവ്യങ്ങൾകൊണ്ടു കുറിയിട്ടാൽ ലലാടാദിസ്ഥാനങ്ങളിലുള്ള കുറികൾ ഉണങ്ങുന്നതിനു മുമ്പെ മാറത്തെ കുറി ഉണങ്ങി വരളുകയും ചെയ്യുന്നതായി കണ്ടാൽ അവൻ പതിനഞ്ചുദിവസം തികച്ചു ജീവിച്ചിരിക്കയില്ലെന്നു നിശ്ചയിക്കാം * 4—ഏതെങ്കിലും ഒരു രോഗിക്കു കൊടുക്കുവാൻവേണ്ടി വൈദ്യൻ ഒരു പ്രത്യേകമരുന്നുണ്ടാക്കുവാനായി ശ്രമിക്കുകയും അതിൽ ചേർക്കേണ്ടതായ മരുന്നുകൾ ആ പ്രദേശത്തു സുലഭങ്ങളാണെങ്കിലും അവകൾ കിട്ടാതിരിക്കുകയും അത്യദ്ധ്വാനം ചെയ്ത് അവകൾ സമ്പാദിച്ചാലും അതിൻെറ സംയോഗനിർമ്മാണാദികളിൽ അതർക്കിതമായി ചില വൈപരീത്യം വന്നുപോകയും മററും സംഭവിച്ചാൽ ആ രോഗിക്ക് രോഗം ശമിക്കയില്ലെന്നും അവൻെറ ജീവിതം ദുർല്ലഭമാ

വിജ്ഞാതം ഭേഷജം സമ്യഗ്വിധിവച്ചാവചാരിതം
ന സിദ്ധ്യത്യൗഷധം യസ്യ നാസ്തി തസ്യ ചികിത്സിതം 5
ആഹാരമുപയുഞ്ജാനോ ഭിഷജാ സൂപകല്പിതം
യഃ ഫലം തസ്യ നാപ്നോതി ദുർല്ലഭം തസ്യ ജീവിതം. 6

## ദൂതാധികാരഃ.

ദൂതാധികാരേ വക്ഷ്യാമോ ലക്ഷണാനി മുമൂർഷതാം
യാനി ദൃഷ്ട്വാ ഭിഷക് പ്രാജ്ഞഃ പ്രത്യാചക്ഷ്യാദസംശയം. 7

---

ണെന്നും നിശ്ചയിക്കണം * 5—ഇത് ഇന്നപ്രകാരം ഉണ്ടാക്കിയതാണെന്ന് വൈദ്യന്നു നല്ല അറിവുള്ളതും ഇതുമാതിരി രോഗമുള്ള പലർക്കും കൊടുത്തുനോക്കി ഫലംകണ്ടതും വിധിപ്രകാരം ശീലിപ്പിച്ചതുമായ ഔഷധംകൊണ്ട് ഏതൊരു രോഗിക്കാണോ യാതൊരു ഗുണവും സിദ്ധിക്കാതിരിക്കുക അവന്ന് വേറെ യാതൊരു ചികിത്സയും ചെയ്യേണ്ടതില്ല. അവൻ ഉടനെ മരിച്ചുപോകുമെന്നു സാരം. 6—വൈദ്യൻ നല്ലവണ്ണം ആലോചിച്ചു നിശ്ചയിച്ചമാതിരിയുള്ള ആഹാരത്തെത്തന്നെ ആ വൈദ്യവിധികളെ തെറ്റാതെ ശീലിച്ചുകൊണ്ടിരിക്കുന്നവന്ന് അതുകൊണ്ടു യാതൊരു ഫലവും സിദ്ധിക്കയില്ലെങ്കിൽ അവന്റെ ജീവിതം വളരെ ദുർല്ലഭമാകുന്നു എന്ന തത്വം അറിഞ്ഞിരിക്കയും വേണം *

## ദൂതാധികാരം.

ദൂതാധികാരത്തെ വിവരിക്കുന്നു:—7—ഇങ്ങിനെ മരണലക്ഷണങ്ങളെ വിവരിച്ചതിന്നുശേഷം 'ഇന്നവന്ന് ഇന്ന രോഗമാണ്. അതിന്നു ചികിത്സിക്കുവാൻ അങ്ങ് അവന്റെ ഗൃഹത്തിലേക്ക് എന്നോടുകൂടെ പോരണേ—അല്ലെങ്കിൽ അതിന്ന് എന്താ ചെയ്യേണ്ടതെന്നു പറഞ്ഞു തരണേ' എന്നു വൈദ്യസമീപത്തിൽവന്നു രോഗിക്കുവേണ്ടി പറയുന്നവനാകുന്നു ദൂതൻ. ആ ദൂതന്റെ ആഗമനസ്ഥിതിവചനാദികളെ വിവരിക്കുന്നതാകുന്നു ദൂതാധികാരം. ആ ദൂതാധികാരത്തിലെ, മരിക്കാറായ രോഗികളുടെ ലക്ഷണത്തെ സൂചിപ്പിക്കുന്ന ദൂതന്മാരെ കുറിച്ചാണ് ഇവിടെ തൽക്കാലം വിവരിക്കുന്നത്. അറിവുള്ള വൈദ്യന്ന് ഏതെല്ലാം ദൂതലക്ഷണങ്ങളെ കണ്ടാൽ

മുക്തകേശോഽഥവാ നഗ്നോ ത്വത്യപ്രയതോഽഥവാ
ഭിഷഗഭ്യാഗതം ദൃഷ്ട്വാ ദൂതം മരണമാദിശേൽ. 8
സുപ്തേ ഭിഷജി യേ ദൂതാഃ ഛിന്ദന്ത്യപി ച ഭിന്ദതി
ആഗച്ഛന്തി ഭിഷക് തേഷാം ന ഭർത്താരമനുവ്രജേൽ. 9
ജുഹോത്യഗ്നിം തഥാ പിണ്ഡം പിതൃഭ്യോ നിർവ്വപത്യപി
വൈദ്യേ ദൂതാ യ ആയാന്തി തേ ഘ്നന്തി പ്രജിഘാംസവഃ. 10
കഥയത്യപ്രശസ്താനി ചിന്തയത്യഥവാ പുനഃ
വൈദ്യേ ദൂതാ മനുഷ്യാണാമാഗച്ഛന്തി മുമൂർഷതാം 11

---

അവനോട്ടു മടങ്ങിപ്പോരുള്ളുവനും അവൻ ആർക്കുവേണ്ടി വന്നുവോ അവൻ ജീവിക്കയില്ല എന്നും സംശയം കൂടാതെ പറയുവാൻ കഴിയുമോ ആവക വിഷയങ്ങളെ വിശദമായി പ്രതിപാദിക്കുന്നതാണ് ഈ ദൂതാധികാരമെന്നും ഗ്രഹിക്കണം *

8—ആ ദൂതലക്ഷണങ്ങളെത്തന്നെ വിവരിക്കുന്നു:— വൈദ്യൻ തലമുടി അഴിച്ചിട്ടുകൊണ്ടിരിക്കുകയോ നഗ്നനായിരിക്കുകയോ കരയുകയോ ശുദ്ധം മാറിയിരിക്കുകയോ ചെയ്യുമ്പോഴും ദൂതൻ വന്നു രോഗവൃത്താന്തം പറയുന്നതായാൽ ആ ദൂതൻ പറഞ്ഞ രോഗിയുടെ രോഗം മാറുകയില്ല എന്നും അവൻ മരിച്ചുപോകുമെന്നും ധരിക്കണം * 9—വൈദ്യൻ ഉറങ്ങുന്ന സമയം വന്നു വിളിച്ചുണർത്തി രോഗവൃത്താന്തം പറയുകയോ വൈദ്യൻ എന്തെങ്കിലും സാധനം മുറിക്കുകയോ ചീന്തിപ്പൊളിക്കുകയോ ചെയ്യുന്നസമയം വന്നു പറയുകയോ ചെയ്യുന്നതായാൽ ആ ദൂതന്മാരുടെ സ്വാമികളായ രോഗികളെ ചികിത്സിക്കുവാൻ ശ്രമിക്കരുത്. അവരുടെ രോഗം മാറുകയില്ലെന്ന് അഭിപ്രായം * 10—വൈദ്യൻ അഗ്നിയിൽ ഹോമിച്ചുകൊണ്ടിരിക്കുകയോ ശ്രാദ്ധമൂട്ടുകയോ ചെയ്യുന്നസമയം വരുന്ന ദൂതന്മാർ ആ രോഗിയെ കൊല്ലുന്നവരാണ്. അതിനാൽ ആവക രോഗികൾ തീർച്ചയായും മരിക്കുമെന്നു താല്പര്യം * 11—അതുവിധം വൈദ്യൻ അപ്രശസ്തങ്ങളായ — കുത്സിതങ്ങളായ വർത്തമാനങ്ങൾ പറഞ്ഞുകൊണ്ടിരിക്കുന്ന സമയത്തോ അല്ലെങ്കിൽ എന്തെങ്കിലും ഒരു വിഷയത്തെപ്പറ്റി കഠിനമായി മനസ്സിരുത്തി ആലോചിച്ചുകൊണ്ടിരി

മൃതദഗ്ധവിനഷ്ടാനി ഭജതി വ്യാഹരത്യപി
അപ്രശസ്താനി ചാന്യാനി വൈദ്യ ദൂതാ മുമൂർഷതാം. 12
വികാരസാമാന്യഗുണേ ദേശകാലബലാൽ ഭിഷക്
ദൂതമഭ്യാഗതം ദൃഷ്ട്വാ നാതുരം തമുപാചരേൽ. 13
ദീനഭീതദ്രുതത്രസ്തം മലിനാമസതീം സ്ത്രിയം
ത്രീൻ വ്യാകൃതാംശ്ച ഷണ്ഡാംശ്ച ദൂതാൻ വിദ്യാന്മുമൂർഷതാം. 14
അംഗവ്യസനിനം ദൂതം ലിംഗിനം വ്യാധിതം തഥാ

---

ക്കുന്ന സമയത്തോ ദൂതന്മാർ വരുന്നതായാൽ അവർ മുമൂർഷുക്കളായ മനുഷ്യരുടെ ദൂതന്മാരാണെന്നു വൈദ്യൻ അറിയുകയും വേണം * 12—വൈദ്യൻ മൃതമായതോ ദഗ്ധമായതോ ഉപയോഗമില്ലാതായിത്തീർന്നതോ ആയ എന്തെങ്കിലും സാധനം കയ്യിലെടുക്കുകയോ മൃതദഗ്ധവിനഷ്ടങ്ങളായ എന്തെങ്കിലും കഥയെക്കുറിച്ചു പറഞ്ഞുകൊണ്ടിരിക്കുകയോ കുത്സിതമായ എന്തെങ്കിലും കഥ പറഞ്ഞുകൊണ്ടിരിക്കുകയോ ചെയ്യുന്നസമയം വരുന്ന ദൂതന്മാരും മരണോന്മുഖന്മാരായവരുടെ ദൂതന്മാരാണെന്നറിയണം *

13—ഒരു ദൂതൻ വന്ന് ഇന്നവന്ന് ഇന്ന രോഗമാണെന്നു പറയുമ്പോൾ ആ രോഗത്തിന്നും ആ രോഗി കിടക്കുന്ന ദേശത്തിന്നും രോഗകാലത്തിന്നും തമ്മിൽ ഗുണസാമാന്യമുണ്ടെങ്കിൽ വൈദ്യൻ ആ രോഗിയെ ചികിത്സിക്കുവാൻ ശ്രമിക്കരുത്. ഇവിടെ 'ദോഷരോഗേ' എന്നാണ് പാഠമെന്നു ചിലർക്കഭിപ്രായമുണ്ട്. ആ പാഠപ്രകാരം വൈദ്യന്റെ ദോഷവും രോഗിയുടെ രോഗവും ഒരേ രോഗത്താണെങ്കിൽ എന്നു യോജന * 14—ദീനനായോ ഭയത്തോടുകൂടിയവനോ ബദ്ധപ്പെട്ടവനോ ഓടിവന്നവനോ പേടിച്ചു ഞെട്ടിയവനോ (അല്ലെങ്കിൽ ആഭരണവസ്ത്രാദികൾ വീണുപോയവനോ) മുഷിഞ്ഞു കീറിയ വസ്ത്രാദികൾ ധരിച്ചവനോ ദുഷ്ടയായ ആയ സ്ത്രീയോ ഒരിക്കൽ പറഞ്ഞതുതന്നെ രണ്ടുമൂന്നുപ്രാവശ്യം ആവർത്തിച്ചു പറയുന്നവരോ നപുംസകന്മാരോ ആയവർ ദൂതിന്നു വരുന്നതായാൽ അവർ പറയുന്ന രോഗി മുമൂർഷുവാണെന്നറിയണം * 15—അംഗവൈകല്യമുള്ളവനോ ലിംഗായതജാതിക്കാരനോ (ബ്രഹ്മചാരി, സന്ന്യാസി, വി

സംപ്രേക്ഷ്യ ഘോരാഗ്രകർമ്മാണം ന വൈദ്യോ ഗന്തുമർഹതി. 15
ആതുരാർത്ഥമനുപ്രാപ്തം ഖരോഷ്ട്രമഥ വാഹനം
ദൂതം ദൃഷ്ട്വാ ഭിഷഗ്വിദ്യാദാതുരസ്യ പരാഭവം. 16
പലാലതുഷമാംസാസ്ഥികേശലോമനഖദ്വിജാൻ
മാർജ്ജനീം മുസലം ശൂർപ്പമുപാനത്സംഗവിച്യുതം. 17
തൃണകാഷ്ഠതുഷാംഗാരം സ്പൃശന്തോ ലോഷ്ടമശ്മ ച
തൽപൂർവ്വദർശനേ ദൂതാ വ്യാഹരന്തി മുമൂർഷതാം. 18
യസ്മിംശ്ച ദൂതേ ബ്രുവതി വാക്യമാതുരസംശ്രയം
പശ്യന്നിമിത്തമശുഭം തഞ്ച നാനുവ്രജേദ്ഭിഷക്. 19
യഥാ വ്യസനിനം പ്രേതം പ്രേതാലങ്കാരമേവ വാ

---

വാഹക്രിയാകാലം മുതലായ ഏതെങ്കിലും വേദനയെ സൂചിപ്പിക്കുന്ന ചിഹ്നം ധരിച്ചവനോ) വ്യാധിതനോ ക്രൂരവ്യാപാരിയോ ആയ ദൂതൻ വന്നാൽ ആ രോഗിയെ ചികിത്സിക്കുവാൻ വൈദ്യൻ പുറപ്പെടരുത് * 16—രോഗിയുടെ രോഗവർത്തമാനത്തെ വൈദ്യനോടു പറയുവാനായി ദൂതൻ കഴുതപ്പുറത്തോ ഒട്ടകപ്പുറത്തോ കയറി വന്നു പറയുന്നതായാൽ ആ രോഗിക്കു സുഖം കിട്ടുകയില്ലെന്നു വൈദ്യൻ നിശ്ചയിക്കണം * 17-18—ഒരു ദൂതൻ വന്നാൽ അവൻ വൈദ്യന്റെ മുമ്പിൽവെച്ച് വയ്ക്കോല് ഉമി മാംസം അസ്ഥി തലനാർ രോമം (തലമുടി) നഖം പല്ല് ചൂല് ഉലക്ക മുറം പൊട്ടിക്കീറിയ ചെരിപ്പ് പുല്ല് ഉണങ്ങിയ കൊള്ളി ഉമിത്തീയ്ക്ക് (ഉമിക്കരി) പൊട്ടക്കലം വെണ്ണീറ് ഇവകളെ ആദ്യമായി സ്പർശിക്കുകയോ ഇതിൽ ഏതെങ്കിലും അവരുടെ കയ്യിൽ വ്യക്തമായി കാണുകയോ ചെയ്യുമ്പോൾ ആ ദൂതന്മാർ മുമൂർഷുക്കളുടെ ദൂതന്മാരാണെന്നു വ്യക്തമാവുന്നതുമാണ് * 19—ഒരു ദൂതൻ വന്നു രോഗിയുടെ രോഗവർത്തമാനത്തെക്കുറിച്ചു പറയുന്ന സമയം തൽക്കാലം അശുഭമായ ഏതെങ്കിലും നിമിത്തം സംഭവിക്കുന്നതായാൽ വൈദ്യൻ ആ രോഗിയെക്കുറിച്ചു ചികിത്സിക്കുവാൻ പുറപ്പെടരുത്. * 20-22—ആ അശുഭനിമിത്തസ്വഭാവത്തെത്തന്നെ വിവരിക്കുന്നു:—വ്യസനമുള്ള ഒരുവൻ വരിക ഏതെങ്കിലും പ്രാണികളും ചത്തു ശവം സമീപത്തിൽ വീഴുക പ്രേതാലങ്കാരങ്ങളായ,

ഭിന്നം ഭഗ്നം വിനഷ്ടം വാ തദ്വാക്യാനി വചാംസി വാ. 20
രസോ വാ കടുകസ്തീവ്രോ ഗന്ധോ വാ കൌണപോ മഹാൻ
സ്പർശോ വാ വിപുലഃ ക്രൂരോ യദ്വാന്യദശുഭം ഭവേൽ. 21
തൽപൂർവ്വമഭിതോ വാക്യം വാക്യകാലേഽഥവാ പുനഃ
ദൂതാനാം വ്യാഹൃതം ശ്രുത്വാ ധീരോ മരണമാദിശേൽ. 22
ഇതി ദൂതാധികാരോയമുക്തഃ കൃത്സ്നോ മുമൂർഷതാം
പ്രവൃത്താതുരകുലാനാഞ്ച വക്ഷ്യാമ്യൗത്പാതികം പുനഃ. 23

---

വിളക്കത്തിൽ ചീന്തിയ ശീല ചെറവുള്ള തൊത്താണിപ്പൂവ്വ് മുതലായവ ആരെങ്കിലും കൊണ്ടുവരിക പാത്രങ്ങൾ വീണുടയുക വസ്ത്രം മുതലായതു കള്ളുക വസ്ത്രാദികൾ പൊട്ടുകയോ കീറുകയോ ചെയ്യുക ഈവക സംഭവിച്ചു എന്ന് ആരെങ്കിലും പറയുന്നതായി കേൾക്കുക കലശലായ എരിവുള്ള മുളകു മുതലായവ അപ്പോൾ അവിടെ കൊണ്ടുവരിക ഏതെങ്കിലും പ്രാണി ചത്തു ചീഞ്ഞ വലിയ ദുർഗ്ഗന്ധം വരിക കൊടുങ്കാറ്റടിക്കുകയോ തല മുട്ടുക മുതലായതോ ആയ സ്പർശവിപര്യയമുണ്ടാവുക ഇതുകളും ഇതേ മാതിരി അശുഭനിമിത്തങ്ങളാണെന്നു ജ്യോതിശ്ശാസ്ത്രാദികളിൽ വിധിക്കുന്ന അസ്ഥാനരോദിതവും വിധവാഗമനം മുതലായ അശുഭനിമിത്തങ്ങളും ദൂതൻ പറയുവാൻ തുടങ്ങുമ്പോഴും പറയുന്നതിന്നിടയ്ക്കും പറഞ്ഞവസാനിക്കുന്ന സമയത്തും സംഭവിക്കുന്നതായാൽ ദൂതവാക്യത്തെയും തൽക്കാലത്തിലുണ്ടാകുന്ന നിമിത്തങ്ങളെയും ഒരുപോലെ മനസ്സിരുത്തി അറിയുവാനും അതിലെ ഗുണദോഷങ്ങളെ തിരിച്ചറിയുവാനുമുള്ള അറിവും ബുദ്ധിസാമർത്ഥ്യവുമുള്ള വൈദ്യൻ ആ വക ദൂതന്മാർ പറഞ്ഞ രോഗി ഉടനെ മരിച്ചുപോകുമെന്ന് തീർച്ചപ്പെടുത്തണം. * 23—മരണോന്മുഖന്മാരായ രോഗികളെ സംബന്ധിച്ചേടത്തോളമുള്ള ദൂതാധികാരം ഈ പറഞ്ഞമാതിരിയിലാണ്. അതു മുഴുവൻ ഇവിടെ പറയുകയും ചെയ്തു. അശുഭദൂതലക്ഷണം പറകയാൽ ഇതിന്റെ വിപരീതമായ ലക്ഷണം കണ്ടാൽ അവിടെ രോഗനിവൃത്തി വരുമെന്ന തത്വവും വിജ്ഞേയമാണ്. അത് ഇവിടെ പ്രകൃതമല്ലാത്ത

ശയനാസനയാനാനാമുത്താനാനാം പ്രദർശനം
ഇത്യേതാന്യപ്രശസ്താനി സർവ്വാണ്യാഹുർമ്മനീഷിണഃ. 28
ഏതാനി പഥി വൈദ്യേന പശ്യതാതുരവേശ്മനി
ശൃണ്വതാ ന ച ഗന്തവ്യം തദാഗാരം വിപശ്ചിതാ. 29
ഇത്യൗത്തരികമാഖ്യാതം പഥി വൈദ്യവിഗർഹിതം
ഇമാമപി ച ബുദ്ധ്യേത ഗൃഹാവസ്ഥാം മുമൂർഷതാം. 30
പ്രവേശേ പൂർണ്ണകുംഭാഗ്നിമൃദ്ബീജഫലസർപ്പിഷാം

---

കുറുനരി മുതലായ ക്രൂരമൃഗങ്ങളും കാലൻകോഴി മുതലായ ക്രൂരപക്ഷികളും ആദിത്യൻ പ്രകാശിച്ചുകൊണ്ടിരിക്കുന്ന ദിക്കിലേക്കു നോക്കി ശബ്ദിക്കുക കട്ടില്, കസാല, പീഠം മുതലായ ആസനങ്ങൾ ഡോലി, പല്ലക്, അന്തോളം മുതലായ യാനങ്ങൾ ഇതുകളെല്ലാം മലർത്തി (അതുകൾ സ്വതേ ഇരിക്കുന്ന സമ്പ്രദായത്തിന്നു വിപരീതമായി) എടുത്തു തന്റെ അഭിമുഖമായി കൊണ്ടുവരുന്നതു കാണുക ഇതെല്ലാം അപ്രശസ്തങ്ങളായ ശകുനങ്ങളാണെന്നാണ് മനസ്വികളായ ആചാര്യന്മാരുടെ അഭിപ്രായം * 29—ശാസ്ത്രജ്ഞനായ വൈദ്യൻ രോഗിയുടെ ഗൃഹത്തിലേക്കു പോകുന്ന സമയം വഴിക്ക് ഈ പറഞ്ഞ ശകുനങ്ങളെ കാണുകയും കേൾക്കുകയും ചെയ്താൽ പിന്നെ ആ രോഗിയുടെ ഗൃഹത്തിലേക്കു പോകരുത്. ഇവൻ അവിടെ ചെല്ലുമ്പോഴേക്കും രോഗി മരിച്ചുപോകയോ രോഗം അസാദ്ധ്യമായിത്തീരുകയോ ചെയ്യും. അതിനാൽ ദുശ്ശകുനം കണ്ടാൽ ഉടനെ മടങ്ങിപ്പോരണമെന്ന് ആശയം * 30—ഇങ്ങിനെ വൈദ്യന് ആതുരനെ കാണ്മാൻ പോകുന്ന സമയം വഴിക്കു സംഭവിക്കുന്ന ശകുനങ്ങളിൽ നിന്ദിതങ്ങളായ ദുശ്ശകുനങ്ങൾ മുഴുവൻ പറയുകയും ചെയ്തു. ഇനി ആതുരഗൃഹത്തിൽ ചെല്ലുന്ന സമയം കാണുന്നതായ ഗൃഹനിമിത്തങ്ങളെയും വിവരിക്കാം. അതിനെയും മനസ്സിരുത്തി ധരിക്കുക *

31—ആ ഗൃഹാവസ്ഥയെ വിവരിക്കുന്നു:—വൈദ്യൻ രോഗിയുടെ തറവാട്ടിൽ കടന്നുചെല്ലുന്ന സമയം വെള്ളം നിറച്ചു കുടവും

വൃഷബ്രാഹ്മണരത്നാനാം ദേവതാനാം വിനിർഗ്ഗതിം. 31
അഗ്നിപൂർണ്ണാനി പാത്രാണി ഭിന്നാനി വിശിഖാനി ച
ഭിഷങ്മുമൂർഷതാം വേശ്മ പ്രവിശന്നേവ പശ്യതി. 32
ഛിന്നഭിന്നവിദഗ്ദ്ധാനി ഭഗ്നാനി മൃദിതാനി ച
ശുഷ്കലാനി ച സേവന്തേ മുമൂർഷോരൗപധികാ ജനാഃ. 33
ശയനം വസനം യാനം ഗമനം ഭോജനം തഥാ
ശ്രൂയതേഽശുഭം യസ്യ നാസ്തി തസ്യ ചികിത്സിതം. 34
ശയനം വസനം യാനമന്യദ്വാപി പരിച്ഛദം

---

തീയ്യും വെള്ളവും (കള്ളും) വിളക്കും കായകളും നെയ്യും ആ ഗൃഹത്തിൽ നിന്ന പുറത്തേയ്ക്കു കൊണ്ടുപോകുന്നതും കാളയെ വിട്ടുകൊണ്ടുപോകുന്നതും ബ്രാഹ്മണർ ഇറങ്ങി പോകുന്നതും രത്നങ്ങൾ കൊണ്ടുപോകുന്നതും സാളഗ്രാമം, ശിവലിംഗം ദേവതാവിഗ്രഹങ്ങൾ മുതലായ ആരാധ്യവസ്തുക്കൾ പുറത്തേയ്ക്കെഴുന്നെള്ളിക്കുന്നതും കാണുകയും, 32—തീ നിറഞ്ഞു കത്തിക്കൊണ്ടിരിക്കുന്ന പാത്രങ്ങൾ—ഹോമകുണ്ഡമേഖലകൾ തിരികൾ മുതലായവ പൊട്ടി ഉടഞ്ഞുകിടക്കുന്നതായും വില്ല് അമ്പ് വാള് കുന്തം മുതലായ ആയുധങ്ങൾ മുറിഞ്ഞു കിടക്കുന്നതായും വൈദ്യൻ അവിടെ കടന്നുചെല്ലുമ്പോൾ കാണുകയും ചെയ്യുക, 33—രോഗിയുടെ തറവാട്ടുകാർ, മുറിച്ചതും ചീന്തിയതും ഒരു തല കത്തിക്കരിഞ്ഞതും പൊട്ടിയതും പിഞ്ഞിയതും, ബലമില്ലാത്തതും—ഉറപ്പില്ലാത്തതുമായ വസ്ത്രാദികളെക്കൊണ്ട് അലങ്കരിച്ചതായി കാണുന്നതും നല്ല ലക്ഷണമല്ല * 34—കിടക്കുവാനുള്ള സാധനവും വസ്ത്രവും യാനവും നടത്തവും ഭക്ഷണവും ശ്വകാകാദികളുടെ ശബ്ദവും വേണ്ടുംപോലെയല്ലാതെ കാണുകയും കേൾക്കുകയും ചെയ്യുന്നതായാൽ ആ രോഗിക്കു ചികിത്സയില്ലെന്നറിയണം—അവനെ ചികിത്സിച്ചിട്ട യാതൊരു പ്രയോജനവുമില്ലെന്നു സാരം * 35—രോഗിയുടെ ബന്ധുക്കൾ—അടുത്തു പരിചരിക്കുന്നവരായ ബന്ധുക്കൾ അവന്റെ വിരിപ്പും വസ്ത്രധാരണവും അവനെ മലമൂത്രവിസർജ്ജിക്കാനോ മറ്റോ എടുത്തു കൊണ്ടുപോകുന്നതും

പ്രേതവദ്യസ്യ കുൎവ്വന്തി സുഹൃദഃ പ്രേത ഏവ സഃ. 35
അന്നം വ്യാപദ്യതേത്യൎത്ഥം ജ്യോതിശ്ചൈവോപശാമ്യതി
നിവാതേ സേന്ധനം യസ്യ തസ്യ നാസ്തി ചികിത്സിതം. 36
ആതുരസ്യ ഗൃഹേ യസ്യ ഭിദ്യന്തേ വാ പതന്തി വാ
അതിമാത്രമമത്രാണി ദുൎല്ലഭം തസ്യ ജീവിതം. 37

ഭവന്തി ചാത്ര.

യൽ ഷോഡശമിതദ്ധ്യായൈൎവ്വ്യാസതഃ പരികീൎത്തിതം
മൂൎത്താം മനുഷ്യാണാം ലക്ഷണം ജീവിതാന്തകൃൽ. 38

---

ഇത്തവിധം മററ പരിചൎയ്യകൾ ചെയ്യുന്നതും ഒരു പ്രേതത്തിനെ ചെയ്യുന്ന സമ്പ്രദായത്തിലായിത്തീരുന്നുവെങ്കിൽ ആ രോഗി പ്രേതംതന്നെ— പ്രേതതുല്യൻ എന്നും ധരിക്കണം * 36— യാതൊരു രോഗിയുടെ ഗൃഹത്തിൽ വേണ്ടതുപോലെ വെച്ചുണ്ടാക്കിയ അന്നം ചീത്തയായിത്തീരുകയും എണ്ണയും തിരിയുമുള്ളപ്പോൾ കത്തിക്കൊണ്ടിരുന്ന വിളക്ക് കാററില്ലാതെ താനേ കെട്ടുപോകയും ചെയ്യുന്നതായാൽ അവനു ചികിത്സയേ ഇല്ല * 37— ഏതൊരു രോഗിയുടെ ഗൃഹത്തിലാണോ നല്ലവണ്ണം സൂക്ഷിച്ചുപിടിച്ചിരുന്നാലും കൂടി പാത്രങ്ങൾ അധികം താഴത്തു വീഴുകയും അതെല്ലാം ഉടഞ്ഞു പോകയും ചെയ്യുന്നത് ആ രോഗിയുടെ ജീവിതം വളരെ ദുൎല്ലഭമാകുന്നു *

ഈ വിഷയത്തിൽ ഇനി പറയുന്നതിനെക്കൂടെ ഗ്രഹിച്ചിരിക്കുകയും വേണം *

38-39— ഈ സ്ഥാനത്തിലെ ആദ്യോദ്ദേശമായ വൎണ്ണസ്വരീയാദ്ധ്യായംമുതൽ ഇതുവരെയുള്ള പന്ത്രണ്ട് അദ്ധ്യായങ്ങളിൽകൂടി മരണകാലം സമീപിച്ച മനുഷ്യൎക്ക് സംഭവിക്കുന്നതും പ്രകാശിച്ചു കാണുന്നതായാൽ നിശ്ചയമായും ജീവഹാനിയെ വരുത്തുന്നതുമായ യാതൊരു അരിഷ്ടലക്ഷണമാണോ വിസ്തരിച്ചു പറഞ്ഞിരിക്കുന്നത് ആ അരിഷ്ടലക്ഷണങ്ങൾതന്നെ മററ പൎയ്യായങ്ങളെക്കൊണ്ട് ഇവിടെ

ശീലം വ്യാവർത്തതേത്യർത്ഥം കേശിശ്ച പരിസ്പൃതേ
വിക്രിയന്തേ പ്രതിച്ഛായാശ്ഛായാശ്ച വികൃതിം ഗതാഃ. 47
ശുക്രം പ്രച്യവതേ സ്ഥാനാദുന്ന്യസ്തം മജ്ജതേഽനിലഃ
ക്ഷയം മാംസാനി ഗച്ഛന്തി ഗച്ഛത്യസൃഗപക്ഷയം. 48
ഉഷ്മാണഃ പ്രളയം യാന്തി വിശ്ലേഷം യാന്തി സന്ധയഃ
ഗന്ധാ വികൃതതാം യാന്തി ഭേദം വർണ്ണസ്വരൗ തഥാ. 49
വൈവർണ്യം ഭജതേ കായഃ കായച്ഛിദ്രം വിശുഷ്യതി
ധൂമഃ സംജായതേ മൂർദ്ധ്നി ദാരുണാശ്ചൈവ ചൂർണ്ണകാഃ. 50

---

ള്ളന്ന വായുവാകുന്ന പ്രാണൻ. വായുവിന്റെ സ്ഥാനങ്ങളും വൃത്തികളും അധികമുണ്ടാകയാൽ പ്രാണങ്ങൾ എന്നു ബഹുവചനമായിത്തന്നെ പറഞ്ഞുവരുന്നതുമാകുന്നു. അങ്ങിനെയുള്ള പ്രാണവായുക്കൾക്ക്) ഉപതാപമുണ്ടാകുകയോ വേണ്ടതിലധികം ശക്തിയിലും വേഗത്തിലും പുറപ്പെടുകയോ വേണ്ടതോളം ശ്വാസോച്ഛ്വാസങ്ങൾ സംഭവിക്കാതിരിക്കുകയോ ചെയ്യുക. ചിത്രമെഴുതുക സ്വരൂപങ്ങൾ കൊത്തിയുണ്ടാക്കുക മുതലായ ശില്പവിദ്യയിലും, തർക്കം വ്യാകരണം ജ്യോതിഷം വൈദ്യം മുതലായ ശാസ്ത്രങ്ങളിലും തനിക്ക സ്വതേ ഉണ്ടായിരുന്ന അറിവിന്ന തടസ്ഥം സംഭവിക്കുക. അംഗങ്ങൾക്കുള്ള ബലം ക്ഷയിക്കുക കരചരണാദികളായ ഓരോ അംഗങ്ങളുടെയും പ്രകൃതിസിദ്ധമായ ചേഷ്ടകൾ ഇല്ലാതാവുക ചക്ഷുഃശ്രോത്രാദി ഇന്ദ്രിയങ്ങളുടെ ദർശനശ്രവണാദിശക്തി നശിക്കുക ചേതന ഉപയോഗമില്ലാത്തതായിത്തീരുക 'ചിലപ്രഹതേ സമേ' എന്ന് അമരസിംഹൻ. സത്വത്തിന്ന് ഔത്സുക്യമുണ്ടാവുക മനസ്സിൽ അസംഗതിയായി ഭയം കടന്നുകൂടുക അതീതകാര്യസ്മരണയും (ഓർമ്മയും) ധാരണാശക്തിയും ഇല്ലാതാവുക ലജ്ജയും ശരീരകാന്തിയും തീരെ നശിക്കുക പാപങ്ങൾ മേൽക്കുമേൽ വന്നുചേരുക ഓജസ്സും തേജസ്സും തീരെ നശിക്കുക സ്വതേയുള്ള ശീലം നേരെ വിപരീതമായിത്തീരുക ഓരോ വിഷയത്തിലുമുള്ള ഭക്തിക്ക വൈപരീത്യം

സതന്തുസ്പന്ദനാ ദേശാശ്ശരീരേ യദി ലക്ഷിതാഃ
തേ സൂക്ഷ്മാനുഗതാസ്സർവ്വേ ന ചലന്തി കഥഞ്ചന. 51
ഗുണാഃ ശരീരദേശാനാം ശീതോഷ്ണമൃദുദാരുണാഃ
വിപര്യാസേന വർത്തന്തേ സ്ഥാനേഷ്വന്യേഷു തദ്വിധാഃ. 52
നഖേഷു ജായതേ പുഷ്പം പങ്കോ ദന്തേഷു ജായതേ
ജടാഃ പക്ഷ്മസു ജായന്തേ സീമന്തശ്ചാപി മൂർദ്ധനി. 53

---

സംഭവിക്കുക നിഴലിന്നു വികാരം സംഭവിക്കുക ശരീരച്ഛായ മുമ്പുള്ള ഇതുപോലെയല്ലാതാവുക ഭ്രൂക്കളും അതിന്റെ സ്ഥാനത്തുനിന്നു ച്യവിക്കുക വായു അതിന്റെ മാർഗ്ഗം തെറ്റി സഞ്ചരിക്കുക മാംസവും രക്തവും തീരെ ക്ഷയിക്കുക ശരീരത്തിലെ ഊഷ്മാവും— ജാഠരാഗ്നിയും ധാത്വഗ്നികളും ശമിച്ചുകിടക്കുക— വേദനയില്ലാതാവുകയും ശരീരം തൊട്ടുനോക്കിയാൽ ചൂടില്ലാതാവുകയും ചെറുക സന്ധിബന്ധങ്ങൾക്കെല്ലാം അയവുസംഭവിക്കുക ശരീരഗന്ധം മുമ്പുള്ള മാതിരിയല്ലാതായിത്തീരുക വർണ്ണസ്വരങ്ങൾക്കു വ്യത്യാസം സംഭവിക്കുക ശരീരരസം തീരെ നശിക്കുക കായച്ഛിദ്രങ്ങൾ— ഗുദോപസ്ഥമുഖനാസികാദി ഛിദ്രങ്ങൾ യാതൊരുതരം ശോഷവും ചെയ്യാതെ പതിഞ്ഞുപോയവയായിരിക്കുക ഇവിടെ 'വിദ്ധൂപ്യന്തി' എന്നും പാഠം കാണുന്നു. ആ പാഠത്തിൽ കായച്ഛിദ്രങ്ങൾ വാളുക തലയിൽനിന്നു പുകപുറപ്പെടുക ദാരുണമെന്നു പറയപ്പെടുന്ന പുഴുക്കരോഗം സംഭവിക്കുക ശരീരത്തിൽ എല്ലാസമയത്തും മിടിച്ചുകൊണ്ടിരിക്കുന്നവകളായ ധമനി എന്തെല്ലാം സ്ഥാനങ്ങളാണോ ഉള്ളത് ആ സ്ഥാനങ്ങളിലെല്ലാം സ്പന്ദനം സംഭവിക്കേണ്ടതും എന്നു ചെയ്താലും അവിടങ്ങളിൽ യഥാതഥമായും സംഭവിക്കാതിരിക്കുകയും ചെയ്യുക ശീതം ഉഷ്ണം മാർദ്ദവം കാഠിന്യം മുതലായ ഗുണങ്ങൾ ശരീരത്തിലെ ഏതേത് അംശങ്ങളിലാണോ സ്വതേ ഉണ്ടായിരുന്നത് ആ വക അംശങ്ങളിൽ വിപര്യയം— സ്വതേ തണുപ്പുണ്ടായിരുന്ന ദിക്കിൽ ചൂട് ചൂടുണ്ടായിരുന്ന അംശം തൊട്ടുനോക്കിയാൽ പച്ചവെള്ളംപോലെയുള്ള തണുപ്പ് ഇ

ദൃശ്യന്തേ ദാരുണാഃ സ്വപ്നാ ദൈവാത്യുപപാദയതേ
പ്രേഷ്യാഃ പ്രതീപതാം യാന്തി പ്രേതാകൃതിരതീവ ച. 57
പ്രകൃതിർഹീയതേത്യർത്ഥം വികൃതിശ്ചാഭിവർദ്ധതേ
കൃത്സ്നമൌല്പാതികം ഘോരമരിഷ്ടമുപലഭ്യതേ. 58
ഇത്യേതാനി മനുഷ്യാണാം ഭവന്തി വിനശിഷ്യതാം
ലക്ഷണാനി യഥോദ്ദേശം യാന്യുക്താനി യഥാഗമം. 59

---

നിദാനാനന്തരം പൂർവ്വരൂപം പിന്നെ രോഗസ്വഭാവംഎന്ന രോഗപ്രാദുർഭാവസമ്പ്രദായത്തെ വെടിഞ്ഞു തക്കതായ നിദാനമില്ലാതെയും പൂർവ്വരൂപങ്ങൾ പ്രകാശിക്കാതെയും ക്ഷണത്തിൽ പ്രകാശിച്ചു ദേഹമെല്ലാം വ്യാപിക്കുകയും ചെയ്യുക ശബ്ദം സ്പർശം ശരീരരസം കാന്തി ശരീരഗന്ധം രോഗനിവൃത്തിവരുത്തേണ്ടുന്നകാര്യത്തിലുള്ള വിചാരം ഇതെല്ലാം അത്യുഗ്രങ്ങളായിത്തന്നെ സംഭവിക്കുക ദാരുണങ്ങളായ സ്വപ്നങ്ങൾ കാണുക ദുഷ്ടബുദ്ധി തോന്നിത്തുടങ്ങുക അവനവൻ ചോറുകൊടുത്തു വളർത്തിയവരും അതുവരെ തനിക്കുവേണ്ടി എന്തും ചെയ്തിരുന്നവരും അങ്ങിനെ ചെയ്യാൻ കടപ്പെട്ടവരുമായ പ്രേഷ്യന്മാർ— പുത്രന്മാർ ശിഷ്യകൾ ഭൃത്യന്മാർ ഭാര്യ എന്ന തുടങ്ങിയവരും ലോകരും മുതലായ വളർത്തുജീവികൾകൂടെയും കാരണംകൂടാതെ താൻ പറഞ്ഞാൽ കേൾക്കാതാവുകയും തനിക്ക വിരോധമായിത്തീരുകയും ചെയ്യുക ശരീരത്തിൽ പ്രേതസ്വഭാവം പ്രകാശിച്ചു തുടങ്ങുക പ്രകൃത്യാ തനിക്കുള്ളസ്വഭാവം തീരെ മാറിത്തുടങ്ങുക വിപരീതമായ (അരിഷ്ടചിഹ്നമായ) സ്വഭാവം കണ്ടുതുടങ്ങുക ഘോരങ്ങളും ദുർന്നിമിത്തങ്ങളുമായ അരിഷ്ടലക്ഷണങ്ങളെല്ലാം കണ്ടുതുടങ്ങുക ഇതുകളെല്ലാമാണ് മരണലക്ഷണത്തിന്റെ ചുരുക്കമായ വിവരണം *

59—ഈ പറഞ്ഞതുകളെല്ലാമാണ് ശരീരനാശം സമീപിച്ചിരിക്കുന്ന മനുഷ്യൎക്ക സംഭവിക്കുന്ന ലക്ഷണങ്ങൾ. അതുകളെ വേണ്ടപോലെയും—എളുപ്പത്തിൽ അറിയാവുന്ന നിലയിലും ശാസ്ത്രാ

മരണായേഹ രൂപാണി പശ്യതാപി ഭിഷഗ്വിദാ
അപൃഷ്ടേന ന വക്തവ്യം മരണം പ്രത്യുപസ്ഥിതം. 60
പൃഷ്ടേനാപി ന വക്തവ്യം തത്ര യത്രോപഘാതകം
ആതുരസ്യ ഭവേദ്ദുഃഖമഥവാന്യസ്യ കസ്യചിൽ. 61

---

ക്കപ്രകാരവും ഇവിടെ വിസ്തരിച്ചു പറയുകയും ചെയ്തിരിക്കുന്നു *

60—വൈദ്യശാസ്ത്രത്തെ നല്ലവണ്ണം അറിയുന്ന വൈദ്യൻ ഈ പറഞ്ഞ മരണലക്ഷണങ്ങളെല്ലാം രോഗിയിൽ പൂർണ്ണമായി കാണുന്നതായാലും 'എന്റെ രോഗം മാറുമോ അതോ ഞാൻ ഈ രോഗത്താൽ മരിച്ചുപോകുമോ' എന്നു രോഗിയോ 'ഇവന്റെ രോഗം മാറുമോ അതോ ഈ രോഗം അപായകരമാണോ' എന്ന് അവന്റെ ഉറ്റ ബന്ധുക്കളോ ജിജ്ഞാസയോടുകൂടെ ചോദിച്ചല്ലാതെ എന്തുതന്നെ അടുത്തതായ മരണാവസ്ഥയെയും പറഞ്ഞുപോകരുത് *

61—എന്റെ രോഗത്തിന്റെ സ്ഥിതി എന്താണെന്ന് രോഗിയോ ഇവന്റെ ദീനസ്ഥിതി എന്താണെന്ന് അവന്റെ ബന്ധുക്കളോ ചോദിച്ചാൽകൂടി, ഇന്നദിവസം (അല്ലെങ്കിൽ ഇത്ര ദിവസത്തിനുള്ളിൽ) ഇവൻ മരിച്ചുപോകുമെന്നു പറയുന്നതായാൽ അത് രോഗിക്കോ അവന്റെ മാതാപിതാദിബന്ധുക്കളിൽ ആർക്കെങ്കിലുമോ അതികലശലായ ദുഃഖത്തിന്നു കാരണമായിത്തീരുമെന്നു കണ്ടാൽ അങ്ങിനെയുള്ള ദിക്കിലും തന്റെ ജ്ഞാനത്തെ മറച്ചുവെക്കുകയും അവരോട് ആ വിവരം പറയാതിരിക്കുകയും വേണം. അവന്നു പൂർണ്ണവിശ്വാസമുള്ള ഒരു കൂറ്റും മറ്റൊരുത്തൻ ചോദിച്ചാൽകൂടി പറയാതിരിക്കുന്നത് ഉത്തമം ആത്മവഞ്ചനയല്ലേ എന്നു കരുതി ഈ ഘട്ടത്തിൽ അതു പറഞ്ഞുപോകരുതെന്നു സാരം. രോഗിക്കോ അവന്റെ ബന്ധുക്കൾക്കോ അതുകൊണ്ട് യാതൊരു കല്യാണവും വരികയില്ലെന്നും താൻ ഇതു പറഞ്ഞില്ലെങ്കിൽ പാരത്രികഫലപ്രദങ്ങളായ കർമ്മങ്ങളെ അവർക്ക് വേണ്ടതുപോലെ അനുഷ്ഠിക്കുവാൻ സാധിക്കുകയില്ലെന്നും അറിയുകയും അവർ തന്നോടു ചോദിക്കുകയും ചെ

സ്വാചാരം സമ്പന്നവ്യംഗം യശസ്വിനം ശുക്ലവാസസം
അമുണ്ഡജടിലം ദൂതം ജാതിചേഷ്ടാക്രിയാസമം. 65
അനുഷ്ട്രഖരയാനസ്ഥമസന്ധ്യാസ്വഗ്രഹേഷു ച
അദാരുണേഷു നക്ഷത്രേഷ്വനുഗ്രേഷു ധ്രുവേഷു ച. 66
വിനാ ചതുർത്ഥീം നവമീം വിനാ രിക്താം ചതുർദ്ദശീം
മദ്ധ്യാഹ്നഞ്ചാർദ്ധരാത്രഞ്ച ഭൂകമ്പം രാഹുദർശനം. 67
വിനാ ദേശമനസ്ഥാനം ശമസ്ഥൂൽപാതികലക്ഷണം
ദൂതം പ്രശസ്തമവ്യഗ്രം നിർദ്ദിശേദാഗതം ഭിഷക്. 68

---

ന്നെ സാരം * 64— ആ ദൂതലക്ഷണത്തെ എന്തെല്ലാം തരത്തിൽ അറിയേണമെന്നതിനെ വിവരിക്കുന്നു:— ദൂതന്മാരുടെ സ്വഭാവവേഷാദികളും, വഴിക്കുള്ള നിമിത്തങ്ങളും, രോഗിയുടെ പഥ്യങ്ങളെയും ആതുരന്റെ ഗൃഹത്തിലെ അവസ്ഥകളെയും കുറിച്ചുള്ള ഭാവങ്ങളും, രോഗിയുടെ ആചാരം ശീലം ഇഷ്ടം വ്യസനാവസ്ഥ ഇതുകളുടെ ലക്ഷണങ്ങളും ഇതുകളെല്ലാം ശുഭങ്ങളായിരുന്നാൽ ആ രോഗിയുടെ രോഗം സാദ്ധ്യമാണെന്ന് അറിയുകയും വേണം *

ഇനി ശുഭഫലപ്രദമായ ദൂതാദിസ്വഭാവത്തെ വിവരിക്കുന്നു:— 65-68— ഒരുവന്റെ രോഗസ്വഭാവത്തെ വൈദ്യനോടു പറയുവാൻ വരുന്ന ദൂതൻ സദാചാരത്തോടുകൂടിയവനും സമ്പൂർണ്ണാംഗനും കറുമങ്ക് ഇല്ലാത്തവനും യശസ്സുള്ളവനും (അകീർത്തിയില്ലാത്തവനും) വെളുത്ത വസ്ത്രം ധരിച്ചവനും തല മൊട്ടയടിക്കാത്തവനും ജട ധരിക്കാത്തവനും ജാതികൊണ്ടും വേഷംകൊണ്ടും പ്രവൃത്തികൊണ്ടും രോഗിയോടു തുല്യനായിരിക്കണം. അവൻ ഒട്ടകത്തിന്മേലോ കഴുതപ്പുറത്തോ കേറിവരികയോ ഒട്ടകത്തെയോ കഴുതയെയോ പൂട്ടിയ യാനത്തിൽ കയറിവരികയോ ചെയ്യാതിരിക്കണം. അങ്ങിനെ വരുന്നത്, സന്ധ്യാസമയത്തിലോ ഗ്രഹണാദി ഗ്രഹപീഡയുള്ള സമയത്തിലോ ആയിരിക്കരുത്, അതേവിധം ഗണ്ഡാന്തം മുതലായി ദാരുണങ്ങളായ നക്ഷത്രസമയങ്ങളിലോ ഉഗ്രങ്ങളും ധ്രുവങ്ങളുമായ കാലഹോരകളിലോ ചതുർത്ഥി നവമി ചതുർദ്ദശി എന്ന രിക്താ

ജീവഞ്ജീവകസിദ്ധാർത്ഥസാരസപ്രിയവാദിനാം
ഹംസാനാം ശതപത്രാണാം ചാഷാണാം ശിഖിനാം തഥാ. 73
മത്സ്യാജേഭജശംഖാനാം പ്രിയംഗൂനാം ഘൃതസ്യ ച
രോചിഷ്ണ്വാദർശസിദ്ധാനാം രോചനായാശ്ച ദർശനം. 74
ഗന്ധാസ്സു സുരഭിർവ്വർണ്ണഃ സുശുക്ലോ മധുരോ രസഃ
മൃഗപക്ഷിമനുഷ്യാണാം പ്രശസ്താശ്ച ഗിരശ്ശുഭാഃ. 75
ഛത്രധ്വജപതാകാനാമുത്ക്ഷേപണമഭിഷ്ടുതിഃ
ഭേരീമൃദംഗശംഖാനാം ശബ്ദാഃ പുണ്യാഹനിസ്വനാഃ. 76

---

അതിവിശേഷമായുണ്ടാക്കിയ നാലുകറി പോയദ്രവ്യങ്ങൾ ഇവക ളെക്കൊണ്ടോ സാമാനങ്ങൾ (വെള്ളീറ് ചാണകം മുതലായ ദുർഗ്ഗന്ധവസ്തുക്കളൊഴിച്ച് സാരമുള്ള സാമാനങ്ങൾ)കൊണ്ടോ നിറഞ്ഞ വണ്ടി കട്ടിലോടുകൂടിയ പശു പെൺകുതിര സുമംഗലിയായ സ്ത്രീ, 73— വട്ടപ്പൂവൻ സിദ്ധാർത്ഥം പെരുമാറക്കോഴി പഞ്ചവർണ്ണക്കിളി അരയന്നം മരംകൊത്തി കാട്ടുകാക്ക മയിൽ, 74— മത്സ്യം ആട് ആന മുതലായവയുടെ പല്ല് ശംഖ് താമരപ്പൂവ് നെയ്യ് മാലിന്യമില്ലാത്ത കണ്ണാടി വെൺകടുക് ഗോരോചനം ഇവകളെല്ലാം (അല്ലെങ്കിൽ ഇതിൽ ചിലതെങ്കിലും) ശകുനം കാണുകയും, 75— വഴിക്ക് സൌരഭ്യമുള്ള ഗന്ധം ആഘ്രാണനം ചെയ്യുകയും നല്ല വെളുത്ത നിറമുള്ള വസ്തുക്കളെ കാണുകയും മധുരരസമായ പദാർത്ഥം ആസ്വദിക്കുവാൻ സാധിക്കുകയും സൌമ്യസ്വഭാവങ്ങളായ മൃഗങ്ങളുടേയും പക്ഷികളുടേയും ശുഭസൂചകമായ ശബ്ദം കേൾക്കുകയും 'നിനക്ക നല്ലതു വരട്ടെ. നിനക്ക് ഈ കാര്യത്തിൽ യാതൊരു പ്രയാസവും വരികയില്ല. അവന്ന് ഇപ്പോൾ നല്ല കാലമാണ്' എന്ന മുതലായി ഓരോരുത്തരും തങ്ങളിൽ പറയുന്ന ശുഭസൂചകമായ വാക്ക കേൾക്കുകയും, 76— വെൺകൊറ്റക്കുടയും കൊടിമരവും കൊടിക്കൂറയും ഉയർത്തുന്നതു കാണുകയും വാത്താളി ജീവികൾ പാടുന്നതു കാണുകയും, പെരുമ്പറയുടേയും മൃദംഗത്തിന്റേയും ശംഖി

ഭേരീമൃദംഗശംഖാനാം സ്വനോ വായുഃ പ്രദക്ഷിണഃ
പഥി വൈദ്യപ്രവേശശ്ച വിദ്യാദാരോഗ്യലക്ഷണം. 77
മങ്ഗളാചാരസമ്പന്നഃ സാതുരോ നൈഷ്ഠികോ ജനഃ
ശ്രദ്ധാവാനനുകൂലശ്ച പ്രതീതദ്രവ്യസംഗ്രഹഃ. 78
ധനൈശ്വര്യസുഖാവാപ്തിരിഷ്ടലാഭഃ സുഖേന ച
ദ്രവ്യാണാം തത്ര യോഗ്യാനാം യോജനാ സിദ്ധിരേവ ച. 79

---

ന്റെയും ശബ്ദം കേൾക്കുകയും പുണ്യാഹം ജപിക്കുന്നതു കേൾക്കുകയും, 77—ഭേര്യാദ്യനാദം കേൾക്കുകയും സുഖസ്പർശമുള്ളതും തനിക്ക പ്രദക്ഷിണമായി വീശുന്നതുമായ കാറ്റ് ഏല്ക്കുന്നതും വൈദ്യന്റെ ആതുരഗൃഹത്തിലേക്കുള്ള വഴിയാത്രയിൽ ശുഭോദർക്കങ്ങളായ ലക്ഷണങ്ങളാകുന്നു 'വീണാവേണുമൃദംഗശംഖപടഹധ്വാനാശ്ച ഭേരീരവം ഗീതം മംഗലമംഗനാശ്ച ഗണികാം ഛത്രാക്ഷതാദികം । ദുർവ്വാചന്ദനപൂർണ്ണകുംഭകുസുമം മാല്യം ഫലം കന്യകാം ഏണാദീപസരോരുഹം ച ശുഭദം വിദ്യാന്നിമിത്തം ബുധഃ' എന്നു ഗ്രന്ഥാന്തരം *

ഇനി വൈദ്യൻ രോഗിയുടെ ഗൃഹത്തിൽ കടന്നുചെല്ലുന്നസമയം കാണുന്ന ശുഭലക്ഷണങ്ങളെയും വിവരിച്ചുപറയുന്നു *

78—വൈദ്യൻ ചെല്ലുന്നസമയം ആ ഗൃഹത്തിലുള്ളവരും രോഗിയും മംഗളകരങ്ങളായ ആചാരോപചാരങ്ങളോടുകൂടിയവരായും വൈദ്യനിലും വൈദ്യവിധികളിലും രോഗിയുടെ രോഗനിവൃത്തിവിഷയത്തിലും ശ്രദ്ധയുള്ളവരായും അനുസരണയുള്ളവരായും (ദുസ്സഹം പറയാത്തവരായും) ഔഷധനിർമ്മാണാദി എല്ലാകാര്യത്തിന്നും തെയ്യാറായ പരിചാരകന്മാരും വേണ്ടുവോളം സമ്പത്തും തികഞ്ഞവരുമായിരിക്കുകയും, 79—ധനൈശ്വര്യസുഖങ്ങളുടെ അവാപ്തിയും ആ രോഗത്തിന്ന ഹിതങ്ങളായ ഔഷധാദികൾ കിട്ടുവാനും ആളുകൾ പറയുന്നസമയത്തെല്ലാം അതാതു വിധിപ്രകാരം തെയ്യാറാവുന്നതിന്നും യാതൊരു പ്രയാസവും സംഭവിക്കാതിരിക്കുകയും അതാത് ഔഷധങ്ങൾക്ക വൈദ്യശാസ്ത്രത്തിൽ പറയുന്ന ഫലം തികച്ചും ക്ഷണത്തിൽ കാണുകയും ശുഭലക്ഷണമാകുന്നു *

ഹർമ്മ്യപ്രാസാദശൈലാനാം നാഗാനാം വൃഷഭസ്യ ച
ഹയാനാം പുരുഷാണാഞ്ച സ്വപ്നേ സമധിരോഹണം. 80
സോമാർക്കാഗ്നിദ്വിജാതീനാം ഗവാം നൄണാം യശസ്വിനാം
അർണ്ണവാനാം പ്രതരണം വൃദ്ധിഃ സംബാധനിസ്സൃതിഃ. 81
സ്വപ്നേ ദേവൈഃ സപിതൃഭിഃ പ്രസന്നൈശ്ചാഭിഭാഷണം
ദർശനം ശുക്ലവസ്ത്രാണാം ഹ്രദസ്യ വിമലസ്യ ച 82
മാംസമത്സ്യവിഷാമേദ്ധ്യച്ഛത്രാദർശപരിഗ്രഹഃ
സ്വപ്നേ സുമനസാമേവ ശുക്ലാനാം ദർശനം ശുഭം 83
അശ്വഗോരഥയാനൈശ്ച യാനം പൂർവ്വോത്തരേണ ച
രോദനം പതിതോത്ഥാനം ദ്വിഷതാഞ്ചാവമർദ്ദനം. 84

---

രോഗിയുടെ സ്വപ്നാദികളിലെ ശുഭലക്ഷണത്തെ വിവരിക്കുന്നു.— 80—രോഗി സ്വപ്നത്തിൽ സ്വഗൃഹത്തിന്റെ മാളികയിലോ പർവ്വതത്തിന്റെ മുകളിലോ ആനക്കഴുത്തിലോ കാളപ്പുറത്തോ കുതിരപ്പുറത്തോ ഭൃത്യന്റെ കഴുത്തിലോ കയറിയതായി സ്വപ്നംകാണുകയും, 81—ചന്ദ്രനേയും ആദിത്യനേയും അഗ്നിയേയും ബ്രാഹ്മണരേയും പശുക്കളേയും യശസ്വികളായ മനുഷ്യരേയും സ്വപ്നംകാണുകയും സമുദ്രങ്ങളെ നീന്തിക്കടന്നതായി സ്വപ്നംകാണുകയും താൻ വർദ്ധിച്ചതായും താൻ സങ്കടസ്ഥിതിയിൽനിന്നു മോചിച്ചതായും സ്വപ്നംകാണുകയും, 82—തന്നെക്കുറിച്ചു പ്രസാദിച്ചവരായ ദേവന്മാരോടും പിതൃക്കളോടും സംഭാഷണംചെയ്യുന്നതായി സ്വപ്നംകാണുകയും വെള്ളവസ്ത്രവും തെളിഞ്ഞവെള്ളത്തോടുകൂടിയ ജലാശയവും സ്വപ്നംകാണുകയും, 83—താൻ മാംസവും മത്സ്യവും വിഷമുള്ള ദ്രവ്യവും അമേദ്ധ്യവും കുടയും കണ്ണാടിയും സ്വീകരിച്ചതായി കാണുകയും വെളുത്ത പൂക്കളെ സ്വപ്നംകാണുകയും നല്ലതാകുന്നു. 84—അതേവിധംതന്നെ കുതിരയോ കാളയോ പൂട്ടിയ വണ്ടിയിൽ കയറി കിഴക്കോട്ടോ വടക്കോട്ടോ സഞ്ചരിച്ചതായും നിലവിളിച്ചതായും വീണ സ്ഥലത്തുനിന്ന് എഴുന്നേറ്റതായും ശത്രുക്കളെ അമർത്തിയതായും സ്വപ്നംകാണുന്നതും ശുഭസൂചകമായിട്ടുള്ളതുതന്നെയാകുന്നു.

സത്വലക്ഷണസംയോഗോ ഭക്തിർവൈദ്യദ്വിജാതിഷു
സാദ്ധ്യത്വം ന ച നിർവ്വേദസ്തദാരോഗ്യസ്യ ലക്ഷണം. 85
ആരോഗ്യാൽ ബലമായുശ്ച സുഖഞ്ച ലഭതേ മഹൽ
ഇഷ്ടാംശ്ചാപ്യപരാൻ ഭാവാൻ പുരുഷഃ ശുഭലക്ഷണഃ. 86

തത്ര ശ്ലോകൗ.

ഉക്തം ഗോമയചൂർണ്ണീയേ മരണാരോഗ്യലക്ഷണം
ദൂതസ്വപ്നാത്ഭുതോൽപാതയുക്തിസിദ്ധിവ്യപാശ്രയം. 87
ഇതീദമുക്തം പ്രകൃതം യഥാ തഥാ
അനേനാവേക്ഷ്യം സതതം ഭിഷഗ്വിദാ

---

85—ശരീരത്തിലെ സത്വലക്ഷണങ്ങൾ ബലവത്തുക്കളായിരിക്കുക വൈദ്യനിലും ബ്രാഹ്മണരിലും ഭക്തിയുണ്ടായിരിക്കുക രോഗം സാദ്ധ്യാവസ്ഥയെ അതിക്രമിക്കാതിരിക്കുക ജീവിതത്തിൽ നിർവ്വേദമില്ലാതിരിക്കുക ഇതുകളെല്ലാം രോഗം മാറി സുഖംകിട്ടുവാനുള്ള പ്രധാനലക്ഷണങ്ങളാകുന്നു *

86—ആരോഗ്യം—രോഗമില്ലാതിരിക്കനിമിത്തം ശരീരത്തിന്നും ഇന്ദ്രിയങ്ങൾക്കും ബലം സിദ്ധിക്കകയും അകാലമൃത്യു സംഭവിക്കാതെ ആയുസ്സു നിലനില്ക്കകയും ഉൽകൃഷ്ടസുഖങ്ങളെ അനുഭവിക്കുവാൻ സംഗതിവരികയും തനിക്ക് ഇഷ്ടമുള്ള മററു സകലത്തും സാധിക്കുവാൻ കഴിവരികയും ശുഭലക്ഷണനായ പുരുഷനായി വർത്തിക്കുവാൻ കഴിവരികയും ചെയ്യും *

അദ്ധ്യായവിവരണം.

87—ഗോമയചൂർണ്ണീയമെന്ന ഈ അദ്ധ്യായത്തിൽ മരണലക്ഷണവും ആരോഗ്യലക്ഷണവും ദൂതലക്ഷണവും സ്വപ്നലക്ഷണവും അത്ഭുതത്തെ കുറിച്ചുള്ള ഉൽപാതലക്ഷണവും സിദ്ധിയെക്കുറിച്ചുള്ള യുക്തികളും വിവരിച്ചിരിക്കുന്നു * 88—അറിവുള്ള വൈദ്യൻ ഈ ഇന്ദ്രിയസ്ഥാനത്തിൽ പറഞ്ഞിരിക്കുന്ന ഈ അസാദ്ധ്യസാദ്ധ്യലക്ഷണങ്ങളെ ഈ പറഞ്ഞ മതത്തിൽ എല്ലാസ്സമയവും മനസ്സിരുത്തി അറിയേണം. അങ്ങിനെ അറിയുന്നതായാൽ അവന്നു സകല ക

തഥാ ഹി സിദ്ധിഞ്ച യശശ്ച ശാശ്വതം
സ സിദ്ധകർമ്മാ ലഭതേ ധനാനി ച. 88

അഗ്നിവേശകൃതേ തന്ത്രേ
ചരകപ്രതിസംസ്കൃതേ
ഇയതാവധിനാ സ്ഥാന-
മിന്ദ്രിയം സംപ്രകാശിതം. 89

ഇത്യഗ്നിവേശകൃതേ ചരകപ്രതിസംസ്കൃതേ തന്ത്രേ
ചരകസംഹിതായാം
ഇന്ദ്രിയസ്ഥാനേ
ഗോമയചൂർണ്ണീയോ നാമ
ദ്വാദശോദ്ധ്യായഃ.

---

ത്ഥ്യം സിദ്ധമായി വരികയും അവൻ സിദ്ധകർമ്മാവായിത്തീരുന്നതാകയാൽ ശാശ്വതമായ യശസ്സു സിദ്ധിക്കുകയും വിചാരിച്ചതുപോലെയുള്ള ദ്രവ്യസമ്പാദ്യങ്ങളുണ്ടാവുകയും ചെയ്യും *

89—അഗ്നിവേശമഹർഷിയാൽ ഉണ്ടാക്കപ്പെട്ടതായ ശാസ്ത്രത്തെ ചരകമഹർഷി കാലാനുരൂപമായവിധം പരിഷ്കരിച്ചു. അങ്ങിനെയുള്ള ചരകസംഹിതയിൽ ഇതുവരെ പറഞ്ഞ ഗ്രന്ഥംകൊണ്ട് ഇന്ദ്രിയസ്ഥാനം മുഴുമിക്കുകയും ചെയ്തിരിക്കുന്നു *

ഇതി അഭിനവവാചസ്പതി ടി. സി. പരമേശ്വരശർമ്മണാ
അനുഗൃഹീതേന
പണ്ഡിത സി. കെ. വാസുദേവശർമ്മണാ ച കൃതേ
ചരകസംഹിതാവ്യാഖ്യാനേ
വാചസ്പത്യേ
ഇന്ദ്രിയസ്ഥാനേ ദ്വാദശോദ്ധ്യായഃ. (12)

ചരകസംഹിതയിൽ
ഇന്ദ്രിയസ്ഥാനം
സമാപ്തം.